# പുരാണകഥകൾ

## ഒന്നാം ഭാഗം.

ഗ്രന്ഥകർത്താവു്:

പി. എസ്. സുബ്ബരാമപട്ടർ.



# പ്രാചീനലോകത്തിലെ
# സപ്താത്ഭുതങ്ങൾ

വില 0—12—0.

ഗ്രന്ഥകർത്താ:—

കെ. വാസുദേവൻമൂസ്സത്.

പ്രാചീനലോകത്തിലെ ഏഴു മഹാത്ഭുതങ്ങളുടെ ഉത്ഭവചരിത്രമാണ്. ഈ ഗ്രന്ഥത്തിലെ ഉള്ളടക്കം. ഈജിപ്തിലെ പിറമിഡുകൾ, ബാബിലോണിലെ ഹാങ്ങിംഗ് ഗാർഡൻ, റൊഡേസ്സിലെ വലിയ പ്രതിമ, ഡയാനയുടെ ദിവ്യക്ഷേത്രം, അർത്തിമിഷ്യാരാജ്ഞിയുടെ സ്മാരകഹർമ്മ്യം, അലക്സാണ്ട്റിയയിലെ ദീപസ്തംഭം, സിയസ്സിൻെറ പ്രതിമ എന്നീ സപ്താത്ഭുതങ്ങളുടെ ഉല്പത്തി, നിർമ്മാണം, നിർമ്മാതാവ് എന്നിവയെപ്പററിയുള്ള ജ്ഞാനം ഈ ഗ്രന്ഥപാരായണംകൊണ്ടുണ്ടാകുന്നതാണ്.

---

വി. സുന്ദരയ്യർ & സൺസ്,
തൃശ്ശിവപേരൂർ.

# PURANIC STORIES

## PART ONE

BY

P. S. SUBBARAMA PATTAR,
Author of Puranic Stories Part II, III, Historical Stories, Satheecharitham, Veeracharitham &c.

EDITED BY

P. S. ANANTHANARAYANA SASTRY,
Sanskrit Pandlt, Maharajah's College, Ernakulam.

FOURTH EDITION.



# പുരാണകഥകൾ

## ഒന്നാം ഭാഗം

ഗ്രന്ഥകർത്താവു്:
പി. എസ്സ്. സുബ്ബരാമപട്ടർ.

പ്രസാധകൻ:
പി. എസ്സ്. അനന്തനാരായണശാസ്ത്രി

TRICHUR,
V. SUNDRA IYER & SONS.

1949/1124



Price 9 As.] Copy-Right [വില ൯ ണ

# മുഖവുര

കുട്ടികൾക്കു കൊടുക്കുന്ന സാധനങ്ങളുടെ ഗുണദോഷം മാത്രമേ കൊടുക്കുന്നവർ നോക്കേണ്ടതുള്ളു. അവയുടെ ആസ്വാദ്യതയും അന്യഥാത്വവും അവർ തന്നത്താൻ തീർച്ചപ്പെടുത്തിക്കൊള്ളും.

സത്യം, ത്യാഗം എന്നീ ശ്രേഷ്ഠഗുണങ്ങളെ, പ്രശാന്തപ്രകൃതികളായ പശു, പ്രാവ് എന്നീ രണ്ടു പ്രാണികളുടെ പ്രവൃത്തികൊണ്ടു ഉദാഹരിച്ചുകാണിക്കുന്നവയാണ് ഇതിലെ ആദ്യത്തെ രണ്ടു കഥകൾ. മൂന്നാമത്തേതിൽ, ദാനത്തിന്റെ ശ്രേഷ്ഠത ദ്രവ്യത്തിന്റെ വലുപ്പത്തെയല്ല ആശ്രയിച്ചിരിക്കുന്നതു്, ദാതാവിന്റെ ശ്രദ്ധയേയും ദത്തവസ്തുവിന്റെ ശുദ്ധിയേയും അവലംബിച്ചാണ് സ്ഥിതിചെയ്യുന്നതു് എന്ന തത്വമാണ് കാണിക്കപ്പെട്ടിട്ടുള്ളതു്. ധർമ്മത്തിന്റെ മൂലതത്വങ്ങളെ ഉപദേശിക്കുന്ന ഈ മൂന്നു കഥകളും വേദംപകുത്ത വ്യാസമഹർഷിയുടെ വിശ്വവാത്സല്യംനിമിത്തം ലോകത്തിന്നു ലഭിച്ചവയാണ്. അവയെ ബാലന്മാരുടെ ഗ്രഹണശക്തിക്കു പാകമാക്കി മൊഴിമാററി എഴുതുവാൻ മാത്രമാണ് ഞാൻ ശ്രമിച്ചിട്ടുള്ളതു്. മൂലത്തിന്റെ മട്ടു മുഴുവനും മാററി മനോധർമ്മം പ്രയോഗിപ്പാൻ മോഹിച്ചിട്ടുതന്നെ ഇല്ല.

കേരളത്തിലെ ചെറിയ കുട്ടികളുടെ കൊച്ചുകൈകളിൽ ലളിതമായ ഒരു കഥാപുസ്തകം കൊടുപ്പാനുള്ള കൌതുകംകൊണ്ടു രചിച്ച ഈ ചെറുകൃതി അവർക്കു രുചിക്കുമെങ്കിൽ ഇനിയും ഇതുപോലെയുള്ള ബാലപുസ്തകങ്ങൾ എഴുതുവാൻ ഞാൻ സസന്തോഷം ഉത്സാഹിക്കുന്നതാണ്.

പി. എസ്സ്. സുബ്ബരാമപട്ടർ.

## വിഷയാനുക്രമണിക

# പുരാണകഥകൾ

(ഒന്നാം ഭാഗം)

---

## 1. നന്ദാചരിത്രം.

പുരാതനകാലത്തു ഭാരതവൎഷത്തിൽ പ്രഭഞ്ജനൻ എന്നു പ്രസിദ്ധനായ ഒരു രാജാവു് ഉണ്ടായിരുന്നു. ക്ഷത്രിയന്മാൎക്കുചിതങ്ങളായ കൃത്യങ്ങൾ വേണ്ടുംവണ്ണം നടത്തുന്നതിൽ വളരെ ശ്രദ്ധയും നിഷ്കൎഷയുമുള്ള അദ്ദേഹം നായാട്ടു മുതലായ വിനോദങ്ങളിൽ പ്രത്യേകം താത്പൎയ്യമുള്ളവനായിരുന്നു. ഒരിക്കൽ അദ്ദേഹം വലിയൊരു കാട്ടിൽ നായാടിക്കൊണ്ടിരിക്കുമ്പോൾ പെട്ടെന്നു മുൻഭാഗത്തുള്ള ഒരു പൊന്തയുടെ ഉള്ളിൽ ഒരു മാൻ നില്ക്കുന്നതു കാണുകയും അതിനെ മൂൎച്ചയുള്ള ഒരമ്പുകൊണ്ടു മുറിപ്പെടുത്തുകയും ചെയ്തു. കുട്ടിക്കു മുലകൊടുത്തുകൊണ്ടിരുന്ന ആ പെൺമാൻ വിചാരിക്കാതെയുണ്ടായ വേദനയോടുകൂടി കൃത്യാകൃത്യങ്ങൾ ആലോചിക്കാതെ അമ്പെയ്ത രാജാവിന്റെ നേരെ തിരിഞ്ഞു പറഞ്ഞു.

മാൻ—ഹേ മൂഢാ! നീ ഇപ്പോൾ എന്തൊരു ദുഷ്കൃത്യമാണു ചെയ്തതു്? ഞാൻ എന്റെ ഓമനയായ ഈ കുട്ടിയെ കുടിപ്പിക്കുവാനായി മുഖംതാഴ്ത്തി കീഴ്പോട്ടു നോക്കിക്കൊണ്ടു നിശ്ശബ്ദമായി നില്ക്കു

മ്പോൾ കേവലം മാംസലോഭംകൊണ്ടു നീ എന്നെ മുറിപ്പെടുത്തിയതു് എത്രത്തോളം ധർമ്മമാണെന്നു നീ അറിയുന്നുണ്ടോ? നായാട്ടുഭ്രാന്തന്മാരായ നരപതികൾപോലും ഉറങ്ങിക്കിടക്കുകയോ മുലകുടിപ്പിക്കുകയോ ചെയ്യുന്ന മൃഗങ്ങളെ കൊല്ലാറില്ലെന്നു ഞാനുംകൂടി കേട്ടിട്ടുണ്ടു്. നീ കേട്ടിട്ടില്ലേ? കുട്ടിയെ കുടിപ്പിച്ചുകൊണ്ടിരുന്ന എന്നെ അമ്പെയ്തു കൊല്ലുവാൻ പുറപ്പെട്ട അവിവേകിയായ നീ മാംസഭക്ഷണംചെയ്തു ജീവിക്കുന്ന ഒരു നരിയായിത്തീൎന്നു് മുള്ളുകൾ നിറഞ്ഞ ഈ വൻകാട്ടിൽ മൃഗങ്ങളെ പിടിച്ചു തിന്നുംകൊണ്ടു നടക്കും.

നിർദ്ദോഷിയായ മാൻപേട കോപത്തോടുകൂടി ഇപ്രകാരം ശപിച്ചപ്പോൾ പ്രബുദ്ധനായ രാജാവു് തന്റെ ആലോചനക്കുറവിനെപ്പററി പശ്ചാത്തപിച്ചുംകൊണ്ടു മാനിന്റെ മുമ്പിൽ ചെന്നുനിന്നു വിനയത്തോടുകൂടി പറഞ്ഞു.

രാജാവു്—ഭദ്രേ, നീ കുട്ടിക്കു മുല കൊടുത്തുംകൊണ്ടിരുന്ന വിവരം ഞാൻ അറിഞ്ഞതേയില്ല. അതുകൊണ്ടു് അറിയാതെ ചെയ്തുപോയ ഈ അപരാധത്തെ നീ സദയം ക്ഷമിച്ചു് എനിക്കു ശാപമോക്ഷം നൽകണം. നിന്റെ ഉഗ്രമായ ഈ ശാപംകൊണ്ടു് ഉടനെ ഉണ്ടാവാൻപോകുന്ന വ്യാഘ്രരൂപത്തെ വിട്ടു് എന്റെ മാനുഷമായ ഈ സ്വരൂപത്തെ പിന്നേയും പ്രാപിപ്പാൻ എനിക്കു് എപ്പോൾ സാധിക്കുമെന്നുള്ളതും പറഞ്ഞുതരണം.

മാൻ —അല്ലയോ അവിവേകിയായ രാജാവേ, അങ്ങു ന്നു് നൂറുകൊല്ലം നരിയുടെ രൂപംപൂണ്ടു് ഈ കാട്ടിൽ പാക്കണം. അതിൻെറ ശേഷം നന്ദ എന്ന പേരോടുകൂടിയ ഒരു പശു ഇവിടെ വരും. ആ പശുവിനും അങ്ങയ്ക്കും തമ്മിൽ ഒരു സംവാദമുണ്ടാകും. അപ്പോൾ മാത്രമേ ഈ ശാപത്തിൽനിന്നു മോക്ഷം കിട്ടുകയുള്ളു.

കുറച്ചൊന്നു ശമിച്ച കോപത്തോടുകൂടിയ മാൻപേട ഇപ്രകാരം പ്രഭഞ്ജനന്നു ശാപമോക്ഷം കൊടുത്തു തള്ളയില്ലാത്ത തൻെറ ഇളംകുട്ടിയെ പുല്ലുമാത്രം തിന്നു ജീവിച്ചുകൊള്ളുവാനായി അനാഥമായി വിട്ടു, വ്രണംനിമിത്തമുള്ള വേദനയോടും, വത്സവിരഹംകൊണ്ടുള്ള വ്യസനത്തോടുംകൂടി ജീവനെ ത്യജിച്ചു. ഉടനെതന്നെ കമനീയകളേബരനായിരുന്ന രാജാവു നീണ്ട നഖങ്ങളോടും കൂത്ത പല്ലുകളോടും കൂടിയ ഭയങ്കരമായ വ്യാഘ്രരൂപത്തെ പ്രാപിച്ചു്, ആ കാട്ടിലുണ്ടായിരുന്ന നാൽക്കാലികളായ മൃഗങ്ങളേയും വഴിയാത്രക്കാരായി കാട്ടിൽക്കൂടെ കടന്നുപോകുന്ന മനുഷ്യരേയും പിടിച്ചുതിന്നുംകൊണ്ടു വ്യാഘ്രവൃത്തിയോടുകൂടി ശാപകാലം കഴിച്ചുകൂട്ടുവാനും തുടങ്ങി.

ഇങ്ങിനെ ഒരു നൂററാണ്ടു തികഞ്ഞപ്പോൾ ഒരു നാൾ പച്ചപ്പുല്ലും പൊയ്കവെള്ളവും മരത്തണലും ധാരാളമുള്ള കാട്ടിലേയ്ക്കു വലിയൊരു പശുക്കൂട്ടം കടന്നുചെന്നു. ഗോപാലന്മാർ അനുഗമിച്ചിരുന്ന

വെങ്കിലും സ്വൈരമായി സഞ്ചരിപ്പാൻ അനുവദിക്കപ്പെട്ടിരുന്ന ആ ഗോവൃന്ദം ഇളംപുല്ല തിങ്ങിവളരുന്ന പ്രദേശങ്ങളെ തിരഞ്ഞുംകൊണ്ടു നാലുപാടും പാഞ്ഞുതുടങ്ങി. ആ കൂട്ടത്തിൽ വെളുത്തനിറത്തിൽ തടിച്ച ശരീരത്തോടും നീണ്ടുയൎന്ന കൊമ്പുകളോടും ഭംഗിയുള്ള കഴുത്തോടും പാൽനിറഞ്ഞ വലിയ അകിടോടും കൂടി ഉത്തമലക്ഷണങ്ങൾ തികഞ്ഞ ഒരു പശു ഉണ്ടായിരുന്നു. അതു സാധാരണയായി കൂട്ടത്തിന്റെ മുന്നണിയിൽ കൂസൽകൂടാതെ നടന്നുംകൊണ്ടു് ഇഷ്ടംപോലെ മേയുകയായിരുന്നു പതിവു്.

ഗോപാലന്മാർ പശുക്കളെ നിൎത്തിയ പ്രദേശത്തിന്റെ അടുക്കെ വിസ്താരമുള്ള ഒരു തടാകവും അതിന്റെ ഒരു കരയിൽ രോഹിതം എന്നു പേരുള്ള ഒരു പൎവ്വതവും ഉണ്ടായിരുന്നു. പൊക്കമേറിയ പാറക്കൂട്ടങ്ങളോടും ഇരുട്ടടഞ്ഞ ഗുഹകളോടും കൂടിയ ആ മലയുടെ നാലു താഴ്വരകളും ഇടതൂൎന്നു വളരുന്ന മരങ്ങൾ വള്ളികൾ മുതലായവയെക്കൊണ്ടു മൂടപ്പെട്ടു മറഞ്ഞുകിടന്നിരുന്നു. മനുഷ്യൎക്കു കടന്നുചെല്ലുവാൻ ഒരു ഊടുവഴിപോലുമില്ലാത്ത മലയുടെ ചുവട്ടിലായിരുന്നു അടുത്ത പ്രദേശങ്ങളിലുള്ള കാട്ടുമൃഗങ്ങളെല്ലാം പകൽസമയം സുഖനിദ്ര അനുഭവിച്ചിരുന്നതു്. രാജാക്കന്മാർ പരിവാരത്തോടുകൂടി നായാട്ടിന്നു വരുമ്പോൾ കറിതെററാത്ത അവരുടെ അമ്പുകളേല്ക്കാതെ അവ ഓടി രക്ഷപ്രാപിച്ചിരുന്ന

ത്തും ആ വൻകാട്ടിന്റെ സഹായംകൊണ്ടായിരുന്നു. വളരെക്കാലം മനുഷ്യരുടെ രാജാവായിരുന്നതിന്റെ ശേഷം സ്വധർമ്മത്തിൽ പിഴ പററിയതുകൊണ്ടു ശാപമേററു വ്യാഘ്രത്വം പ്രാപിച്ചു നൂറുകൊല്ലക്കാലമായി മൃഗങ്ങളുടെ രാജ്യം ഭരിച്ചുകൊണ്ടു ശാപാവസാനത്തെ പ്രതീക്ഷിച്ചുകൊണ്ടിരുന്ന വ്യാഘ്രരാജനും അവിടെത്തന്നെയാണു് വസിച്ചിരുന്നതു്.

രോഹിതപർവ്വതത്തിന്റെ താഴ്വരയിൽ ഒന്നാന്തരം പച്ചപ്പുല്ലു പടർന്നു വളർന്നു നില്ക്കുന്നതു ഗോപന്മാർ നോക്കിക്കണ്ടു ദുഷ്ടമൃഗങ്ങൾ നിറഞ്ഞ ആ ഭാഗത്തേയ്ക്കു പശുക്കൾ പോകാതിരിപ്പാൻ വേണ്ട മുൻകരുതലുകൾ ചെയ്തു. അവർ അങ്ങോട്ടു പോവാൻ തരംനോക്കുന്ന പശുക്കളെ തടുത്തുനിർത്തി. എന്നിട്ടും യൌവനംകൊണ്ടും മേനിത്തഴപ്പുകൊണ്ടും പുളച്ചു നിന്നിരുന്ന നന്ദ എന്ന മുൻവിവരിച്ച പശു പുല്ലിനുള്ള കൊതികൊണ്ടു് എങ്ങിനെയൊ കൂട്ടത്തിൽ നിന്നു തെററി പൊന്തകളുടെ ഇടയിൽകൂടികടന്നു പതുക്കെ ഗോപാലന്മാരാരും അറിയാതെ നരികൾ നിറഞ്ഞ മലംചുവട്ടിലേയ്ക്കു കടന്നുചെന്നു. അവിടെ എത്തി അതേവരെ മറെറാരു പശുവും സ്വാദുനോക്കാത്ത ആ വിശേഷപ്പെട്ട പുല്ലുകടിച്ചു തുടങ്ങിയപ്പോഴേയ്ക്കും അത്യുച്ചത്തിൽ ഗർജ്ജിച്ചുകൊണ്ടു ഭയങ്കരമായ ഒരു മഹാവ്യാഘ്രം അതിന്റെ ചോരയണിഞ്ഞ തേററകളെ പുറത്തേയ്ക്കു കാണിച്ചുംകൊണ്ടു് നന്ദയുടെ നേരെ ഒരു ചാട്ടം ചാടി. ഗോക്കളുടെ

രാജ്ഞിയാണെന്നഭിമാനിച്ചിരുന്ന നന്ദ ഭയപ്പെട്ടു് വിറച്ചുകൊണ്ടു് ഒരു ചത്ത പശുവിനെപ്പോലെ താനറിയാതെ നിലത്തു വീണുപോയി. കുറെ കഴിഞ്ഞ ശേഷം കണ്ണൊന്നു മിഴിച്ചുനോക്കിയപ്പോൾ പശുക്കളുടെ അന്തകനായ ആ വ്യാഘ്രത്തിൻെറ ഘോരമായ രൂപം മുൻഭാഗത്തു കണ്ടു. വ്യാഘ്രം അതിനെ കൊന്നുതിന്നുന്നതിനു മുമ്പായി അതിനെ ഭയപ്പെടുത്തി രസിക്കുന്നതുപോലെ തോന്നി. ദയാലുവായ ആ മഹാസത്വം ആ സാധുപ്പശുവിനെ തൻെറ ഊക്കേറിയ കൈകൊണ്ടു് ഒരൊററടിക്കു കൊന്നുകളയാതെ അതിനോടു് ഇപ്രകാരം ഉറക്കെ വിളിച്ചു പറയുകയാണുണ്ടായതു്.

നരി—എനിക്കു് ഇന്നത്തെ ഭക്ഷണത്തിന്നായി നിന്നെയാണു് ഈശ്വരൻ അയച്ചുതന്നിട്ടുള്ളതു്. നല്ലതു്; നിന്നെപ്പോലെ മാംസപുഷ്ടിയുള്ള ഒരു പശുവിനെ ഞാൻ ഇന്നേവരെ തിന്നിട്ടില്ല. നീ ഇവിടെ വന്നുചേൎന്നതിൽ എനിക്കു വളരെ സന്തോഷമുണ്ടു്.

പുല്ലുതിന്നു പള്ളനിറയ്ക്കാൻ പോയ പശു പുലിയുടെ ഇരയായ്ത്തീൎന്നവിവരം അറിഞ്ഞപ്പോൾ തൻെറ ആലോചനയില്ലായ്മയെപ്പററി കഠിനമായി പശ്ചാത്തപിച്ചു. തനിക്കു സംഭവിച്ച ആപത്തിനേക്കാൾ അധികം തൻെറ കുട്ടിയുടെ കഷ്ടസ്ഥിതിയായിരുന്നു നന്ദയെ ദുഃഖിപ്പിച്ചതു്. പുല്ലു കടിച്ചു തുടങ്ങീട്ടില്ലാത്ത അതിൻെറ ചെറിയ കുട്ടിക്കു തള്ളയെ

പിരിഞ്ഞു ജീവിച്ചിരിക്കേണ്ടിവരുന്നതിൽ ഉണ്ടാകാവുന്ന കഷ്ടപ്പാടുകളെ ആലോചിച്ചു പുത്രവത്സലയായ നന്ദ നിലവിളിച്ചുതുടങ്ങി. അതിൻെറ വ്യസനം കണ്ടിട്ടു നരി ചോദിച്ചു.

നരി—"നീ എന്തിനാണു വെറുതെ കരയുന്നതു്? എൻെറ കയ്യിൽ അകപ്പെട്ടുപോയ നിന്നെ ഏതുവിധത്തിലും ഞാൻ കൊല്ലാതെ വിടുകയില്ല. നീ ചിരിച്ചാലും കരഞ്ഞാലും ഫലം ഒന്നുതന്നെ." എന്നിങ്ങിനെ പറഞ്ഞു് അതിനോടു വീണ്ടും ചോദിച്ചു. "എന്തിനായിട്ടാണു നീ ദുഃഖിക്കുന്നതു്, അതൊന്നു പറഞ്ഞുകേൾക്കട്ടെ."

നരിയുടെ ദയാലുത്വം കണ്ടപ്പോൾ നന്ദയ്ക്കു പുത്രദർശനത്തിലുള്ള ആശ അധികമായി. ഒരു സമയം ഒരിക്കൽകൂടി അതിൻെറ കുട്ടിയെ കാണ്മാനുള്ള ഭാഗ്യം ഉണ്ടായേയ്ക്കാമെന്നു് അതിന്നു തോന്നി. അതുകൊണ്ടു നന്ദ വളരെ താഴ്മയോടുകൂടി ആ വ്യാഘ്രരാജനോടു പറഞ്ഞു.

നന്ദ—അല്ലയോ വ്യാഘ്രരാജ, അവിടുന്നു പറഞ്ഞതു വളരെ ശരിയാണു്. അവിടുത്തെ ദൃഷ്ടിയിൽ അകപ്പെട്ടവൎക്കു മരണമല്ലാതെ മററൊരു ഗതിയുമില്ല. അതറിഞ്ഞുംകൊണ്ടിരുന്നിട്ടും ഞാൻ വ്യസനിക്കുന്നതു് എൻെറ ജീവനാശത്തെപ്പററിയല്ല. ജനിച്ചവൎക്കെല്ലാം നിശ്ചയമായും മരണമുള്ളതുകൊണ്ടു് ഒരു നാളല്ലെങ്കിൽ മററൊരുനാൾ എനിക്കും മരണം ഉണ്ടാകുന്നതാണു്. അതു് ഇന്നു

സംഭവിക്കുന്നതിൽ വലിയ വ്യസനമൊന്നുമില്ല. പക്ഷേ, എനിക്കു് ഒരു കുട്ടിയുണ്ടു്. അതിന്നു വയസ്സു തികഞ്ഞിട്ടുകൂടിയില്ല. മുലകുടിച്ചു ജീവിക്കുന്ന ആ ബാലൻ പുല്ലുകൊട്ടത്താൽ നാററിനോക്കുകപോലും പതിവില്ല. അതിനെ പുറത്തേയ്ക്കു വിട്ടയയ്ക്കാതെ ഗോപന്മാർ തൊഴുത്തിൽ കെട്ടിയിട്ടിരിക്കയാണു്. വൈകുന്നേരമാകുമ്പോഴയ്ക്കും വിശന്നു വലഞ്ഞ ആ ബാലവത്സം തള്ള വരുന്നുണ്ടോ എന്നു നോക്കിക്കൊണ്ടു കാത്തിരിക്കും. ആ കുട്ടിയുടെ സ്ഥിതി ഓക്കുമ്പോൾ എന്റെ ഹൃദയം പൊട്ടുന്നു. തണ്ണീർ തൊട്ടുനോക്കാത്ത ആ കുട്ടി ദാഹംകൊണ്ടു തളന്നു തള്ളയുടെ വരവു കാത്തിരിക്കുമ്പോൾ മററു പശുക്കളുടെ കൂട്ടത്തിൽ തള്ളയെ കാണാതിരുന്നാൽ എന്തൊരു ദുഃഖമാണു് ആ പാവത്തിനുണ്ടാവുക! അവിടുത്തെ കൈകൊണ്ടു മരണമേല്ക്കുന്നതിനു മുമ്പായി ഒരു പ്രാവശ്യമെങ്കിലും ആ പ്രിയപുത്രന്നു മുലകൊട്ടത്താൽകൊള്ളാമെന്നു് എനിക്കു് ആഗ്രഹമുണ്ടു്. ദയവുചെയ്തു് ആ മോഹം സാധിപ്പിച്ചുതന്നാൽ നന്നു്. എന്റെ ഏകപുത്രനായ ആ കുട്ടിയെ ഒരേ ഒരു പ്രാവശ്യം കുടിപ്പിച്ചു് അതിനെ എന്റെ സഖിമാരുടെ കൈവശം ഏല്പിച്ചു യാത്ര പറഞ്ഞു പോരുവാൻ അനുവദിക്കണം. അതിന്റെ ശേഷം എന്നെ ഇഷ്ടംപോലെ കൊല്ലുന്നതിലും തിന്നുന്നതിലും എനിക്കു യാതൊരു ദുഃഖവുമില്ല.

നരി—നിനക്കു മരണം അടുത്തിരിക്കുന്ന വൎത്തമാനം അറിയുവാൻകൂടി കഴിയാത്ത കുട്ടിയെപ്പററി നീ എന്തിനാണു വെറുതെ വ്യസനിക്കുന്നതു്? അങ്ങിനെയുള്ളൊരു സന്താനം നിനക്കെന്തൊരു സഹായമാണു ചെയ്യാൻ പോകുന്നതു്? മററുള്ള മൃഗങ്ങളെല്ലാം എന്നെ കാണുമ്പോൾ പേടിച്ചരണ്ടു ചത്തുപോകുന്നു. മരണമടുത്തിട്ടുള്ള അവസരത്തിലുംകൂടി "അയ്യോ! എൻെറ കുട്ടി!" എന്നു നിവിളികൂട്ടുന്ന നിന്നെപ്പോലെ മറെറാരു മൃഗത്തേയും ഞാൻ ഇതേവരെ കണ്ടിട്ടില്ല. പുത്രനായാലും ശരി, പിതാവായാലും ശരി, മരണത്തിൽനിന്നു രക്ഷിപ്പാൻ ആൎക്കും കഴിയില്ല. അതുകൊണ്ടു മൃത്യുവിൻെറ മുഖത്തിൽ പെട്ടുപോയ നീ രക്ഷപ്പെടുവാൻ ആശിച്ചിട്ടാവശ്യമൊന്നുമില്ല. ഇത്ര അകലപ്പെട്ടിട്ടുംകൂടി കുട്ടിയെ വിളിച്ചുകരയുന്ന നീ തൊഴുത്തിൽ പോയാൽ പിന്നെ മടങ്ങിവരുമെന്നു് എങ്ങിനെ വിചാരിക്കാം? അതുകൊണ്ടു ഞാൻ നിന്നെ ഒരിക്കലും വിട്ടയയ്ക്കുകയില്ല.

നന്ദ—ഞാൻ മടങ്ങിവന്നില്ലെങ്കിലോ എന്നുള്ള സംശയംകൊണ്ടാണോ എന്നെ വിട്ടയയ്ക്കുകയില്ലെന്നു പറയുന്നതു്? അങ്ങിനെയാണെങ്കിൽ ഞാൻ സത്യം ചെയ്യാം. ഞാൻ മടങ്ങിവന്നില്ലെങ്കിൽ അച്ഛനമ്മമാരെ കൊന്നാലുണ്ടാവുന്ന മഹാപാപം എനിക്കുണ്ടാകട്ടെ. കുട്ടിയെ കുടിപ്പിച്ചു വീണ്ടും ഞാൻ ഇവിടെ എത്തിയില്ലെങ്കിൽ മററുള്ളവരെ

വിഷം കൊടുത്തു കൊല്ലുകയോ ഉറങ്ങുന്നവരെ അടിക്കുകയോ ചെയ്താൽ ഒരുവന്നുണ്ടാകുന്ന ഘോരമായ പാപം എന്നെ ബാധിക്കട്ടെ. സ്വഗൃഹത്തിൽ വന്ന അതിഥിക്ക് ഒന്നും കൊടുക്കാതെ മടക്കി അയച്ചാൽ ഉണ്ടാകുന്ന ഭയങ്കരമായ പാപം ഈ പ്രതിജ്ഞയെ ഞാൻ ലംഘിച്ചാൽ എനിക്കു നിശ്ചയമായും സംഭവിക്കട്ടെ.

ഇപ്രകാരം നന്ദ അനേകം ശപഥങ്ങൾ ചെയ്തു. അതെല്ലാം കേട്ടപ്പോൾ നരിക്കു നന്ദയുടെ സത്യത്തിൽ വിശ്വാസം ജനിച്ചുവെങ്കിലും അതിനെ മറച്ചുവെച്ചുംകൊണ്ടു നരി നന്ദയോടു വീണ്ടും പറഞ്ഞു.

നരി—ശപഥം ചെയ്യുന്നവരെല്ലാം അവരുടെ സത്യത്തെ വീഴ്ച കൂടാതെ രക്ഷിക്കുമെന്നുള്ള നിയമമുണ്ടെങ്കിൽ ഇപ്പോൾ നിന്നെ വിട്ടയയ്ക്കുവാൻ വിരോധമില്ലായ്യിരുന്നു. പക്ഷേ മിക്ക ജീവികളും അവരുടെ കാൎയ്യങ്ങൾ നേടുവാനായി അപ്പപ്പോൾ ചെയ്യുന്ന ശപഥങ്ങളെ പിന്നീട് ഓൎമ്മവെക്കുക പോലും പതിവില്ല. എന്നല്ല, ആപത്തിൽ അകപ്പെട്ട ഒരുവന്നു് ആത്മരക്ഷയ്ക്കായി ചെയ്യേണ്ടിവരുന്ന പ്രതിജ്ഞകളെ പാലിക്കാതിരിക്കുന്നതിൽ പാപമില്ലെന്നുംകൂടി ചിലർ പറയാറുണ്ടു്. ഉപകാരത്തെ സ്മരിക്കുകയോ പ്രത്യുപകാരം ചെയ്വാൻ ശ്രമിക്കുകയോ ചെയ്യുന്നവരെ ചിലർ വിഡ്ഢികളെന്നുകൂടി വിളിക്കുന്നു. തള്ളയുടെ അകിട്ടിലുള്ള പാൽ മുഴുവനും വററിപ്പോയാൽ കുട്ടിയുംകൂ

ടി തള്ളയെ തള്ളിക്കളയുന്നതു കണ്ടിട്ടില്ലേ? ലോകഗതി ഇങ്ങിനെയിരിക്കെ, ഞാൻ നിൻെറ ഈ വെറുംവാക്കുകളെ മാത്രം വിശ്വസിച്ചു വിട്ടയച്ചാൽ പൊട്ടനാവില്ലേ? നീ നേർവഴിക്കു നടക്കുന്നവളാണെങ്കിലും നിന്നോടു വല്ലതും പറഞ്ഞുപിടിപ്പിച്ചു വഴിതെററിക്കുവാൻ വല്ലവരും ഉണ്ടായേയ്ക്കാം. അതൊന്നും ഞാൻ സമ്മതിക്കുകയില്ല.

നന്ദ—എൻെറ സത്യത്തിൽ വിശ്വാസമില്ലെങ്കിൽ ഞാൻ പിന്നെ എങ്ങിനെയാണു വിശ്വസിപ്പിക്കേണ്ടതു്? എൻെറ ശപഥത്തെ യാതൊരു നീക്കമോ മാററമോ കൂടാതെ നടത്താം എന്നൊരു ശപഥം കൂടി വേണമെങ്കിൽ ചെയ്യാം. അത്രമാത്രമേ എനിക്കു് ഇപ്പോൾ സാധിക്കുള്ളു.

നരി—എന്നാൽ നീ പോയി നിൻെറ ഓമനക്കുട്ടിയെ കണ്ടുവരിക. നിൻെറ സത്യനിഷ്ഠ എത്രത്തോളമുണ്ടെന്നു ഞാനൊന്നു നോക്കട്ടെ. പണ്ടു ദേവന്മാരും ഋഷിശ്രേഷ്ഠന്മാരുംകൂടി, ആപത്തിൽനിന്നും രക്ഷപ്പെടുവാനായി, ചെയ്തുപോയ ശപഥങ്ങളെ ഉല്ലംഘിച്ചിട്ടുണ്ടെന്നും അങ്ങിനെ ചെയ്യുന്നതു ദോഷമല്ലെന്നും നിന്നോടു പലരും പറഞ്ഞേയ്ക്കാം. ആ വക ദുരുപദേശങ്ങൾക്കു ചെവികൊടുത്താൽ മൃത്യുമുഖത്തിൽനിന്നു രക്ഷപ്പെട്ട നീ അതിലുമധികം ഭയങ്കരമായ നരകക്കുഴിയിൽ പതിക്കും. അതുമാത്രം ഓമ്മവെച്ചുകൊള്ളുക. നീ വരുന്നതുവരെ ഞാൻ ഇവിടെത്തന്നെ ഇരിക്കാം. വ

രാതിരിക്കരുതു്.

ഇപ്രകാരം അനുവദിക്കപ്പെട്ട നന്ദ തിരിച്ചു പോകുവാനായി പുറപ്പെട്ടു. അപ്പോഴയ്ക്കും നേരംസന്ധ്യയാവാനടുത്തിരുന്നതുകൊണ്ടു മററുള്ള പശുക്കളെല്ലാം കാട്ടിൽനിന്നു മടങ്ങി വഴിക്കുള്ള ഒരു ചെറുപുഴയിൽ വെള്ളംകുടിച്ചുംകൊണ്ടു നില്ക്കുകയായിരുന്നു. കൂട്ടത്തിൽ നന്ദയെക്കാണാതെ പരിഭ്രമിച്ചിരുന്ന ഗോപാലന്മാർ അതു വരുന്നതു കണ്ടു സന്തോഷിച്ചു. പശുക്കളെല്ലാം വെള്ളം കുടിച്ചശേഷം അവയെ തെളിച്ചുംകൊണ്ടു ഗോപന്മാർ സന്ധ്യയ്ക്കുമുമ്പായി വീട്ടിലെത്തി. അവയുടെ കൂട്ടത്തിൽ മുതപ്രായയായ നന്ദയുമുണ്ടായിരുന്നു. വീട്ടിലെത്തിയ നന്ദ ഒന്നാമതായി ചെയ്തതു കുട്ടിയെ കുടിപ്പിക്കയായിരുന്നു. അസഹ്യമായ ദാഹംകൊണ്ടു തളൎന്നിരുന്ന കുട്ടി കുറച്ചു കുടിച്ചു പകുതി ദാഹം തീൎന്നശേഷം സ്നേഹത്തോടുകൂടി തള്ളയുടെ മുഖത്തേയ്ക്കു് ഒന്നു തിരിഞ്ഞുനോക്കി. നന്ദയുടെ മുഖം പതിവുപോലെ പ്രസന്നമായിരുന്നില്ലെന്നു മാത്രമല്ല കണ്ണീർകൊണ്ടു കലങ്ങിയ കണ്ണുകളോടുകൂടിയതുമായിരുന്നു. ഒരുനാളും കണ്ടിട്ടില്ലാത്ത ആ കാഴ്ചയ്ക്കുള്ള കാരണമെന്തായിരിക്കുമെന്നു് ഊഹിപ്പാൻപോലും ആ കിടാവിന്നു കഴിഞ്ഞില്ല. അമ്മയുടെ മനസ്താപത്തെ കാണിക്കുന്ന ആ മുഖഭാവം കണ്ടപ്പോൾ കുട്ടിക്കു മുല കുടിക്കുന്നതിലുംകൂടി മനസ്സില്ലാതായി. മാതൃവത്സലമായ ആ ബാലവത്സം ഉള്ളിൽ തട്ടിയ ശോകത്തോടുകൂടി

പ്രിയജനനിയോടു ചോദിച്ചു.

കുട്ടി—അമ്മെ, അമ്മയുടെ മുഖത്തു പതിവായി കാണാറുള്ള സന്തോഷവും സൌമ്യതയും ഇന്നു കാണാനില്ലല്ലോ. എന്നുമാത്രമല്ലാ എല്ലായ്പ്പോഴും പ്രസന്നങ്ങളായ അമ്മയുടെ കണ്ണുകൾ രണ്ടും ഇന്ന് എന്തോ ഒരു ദുഃഖം നിമിത്തം കലങ്ങിയും കലശലായ ഒരു ഭയംകൊണ്ടു പരിഭ്രമത്തോടുകൂടിയും കാണപ്പെടുന്നു. ഇതിന്നുള്ള കാരണമെന്താണ്?

നന്ദ—ഓമനേ, നീ അതൊന്നും ചോദിക്കാതെ മുല കുടിച്ചുകൊള്ളുക. ആവക ചോദ്യങ്ങൾക്കെല്ലാം സമാധാനം പറഞ്ഞുകൊണ്ടു സമയം കളയുവാൻ എനിക്കു തരമില്ല. നീ വേഗത്തിൽ വേണ്ടുവോളം കുടിച്ച് എന്നെ വിട്ടയയ്ക്കണം. എനിക്കു കാട്ടിലേയ്ക്കുതന്നെ മടങ്ങിപ്പോകുവാൻ വൈകി. വിശന്നു വലഞ്ഞ ഒരു വ്യാഘ്രത്തിൻെറ വായിലകപ്പെട്ട ഞാൻ നിന്നെ ഒരു നോക്കു കാണുവാനുള്ള സമ്മതം വാങ്ങി ഉടനെ തിരിച്ചുവരാമെന്നു ശപഥംചെയ്തു പോന്നിരിക്കയാണ്. ആ പ്രതിജ്ഞയെ നടത്തുവാനായി എനിക്കു വേഗത്തിൽ പോകാതെ കഴികയില്ല. നീ വെറുതെ സംസാരിച്ചു സമയം കളയാതെ വേണ്ടുവോളം കുടിക്കുക. നാളെ പാൽ കുടിപ്പാനോ നിൻെറ പ്രിയമാതാവിൻെറ മുഖം കാണുവാനോ നിനക്കു സാധിക്കുന്നതല്ല.

കുട്ടി—എന്നാൽ, അമ്മേ! നീ പോകുന്ന ദിക്കിലേ

യ്ക്കു ഞാനും വരാം. എൻെറ പ്രിയപ്പെട്ട അമ്മയു ടെകൂടെ മരിക്കുന്നതാണു് എനിക്കും നല്ലതു്. അമ്മയെ വിട്ടുപിരിഞ്ഞു ഞാൻ തനിച്ചു് ഇവിടെ താമസിക്കുന്നതായാലും എപ്പോഴെങ്കിലും ഒരിക്കൽ എനിക്കും മരിക്കാതെ കഴിയുമോ? അമ്മയുടെ ഒരുമിച്ചു ഞാനും കാട്ടിലേയ്ക്കു വരുന്നതായാൽ ഒരു സമയം ആ നരി എന്നേയും കൊല്ലുമായിരിക്കാം. അതുകൊണ്ടെന്താണു ദോഷം വരുവാനുള്ളതു്? മാതൃഭക്തനായ ഒരു പുത്രനു കിട്ടാവുന്ന ഗതി എനിക്കും ലഭിക്കും. അത്രമാത്രമേയുള്ളു. അതുകൊണ്ടു്, അമ്മേ! നിൻെറ പിന്നാലെ ഞാനും വരാം. അതല്ലെങ്കിൽ അമ്മയും പോകരുതു്. എൻെറ പെററമ്മയെ പിരിഞ്ഞു ഞാൻ എങ്ങിനെ ജീവിക്കും. മുല കുടിക്കുന്ന കുട്ടികൾക്കു് അമ്മ മരിച്ചാൽ പിന്നെ എന്തൊരു ഗതിയാണുള്ളതു്? അതുകൊണ്ടു് അമ്മ പോകുവാൻ പാടില്ല. പ്രതിജ്ഞാലംഘനത്തിൻെറ പാപമെല്ലാം ഞാൻ ഏററുകൊള്ളാം.

നന്ദ—അയ്യോ, കുട്ടി, നീ അതൊന്നും പറയരുതു്. ഇപ്പോൾ എനിക്കുമാത്രമേ മരണം വിധിച്ചിട്ടുള്ളു. നിനക്കു വിധിച്ചിട്ടില്ല. പിന്നെ എന്തിനാണു നീ എൻെറ കൂടെ വന്നു ചാകുന്നതു്. ഏതായാലും എനിക്കു പോകാതെ കഴിയില്ല. ഇനിമേൽ നിനക്കെങ്കിലും ഈ മാതിരി അപകടം പററാതിരിപ്പാനായി ഞാൻ ഒരുപദേശം തരാം.

നീ അതു മനസ്സിരുത്തിക്കേട്ടു ധരിച്ചു് അതിനെ അനുസരിച്ചു നടക്കണം. കാട്ടിൽ മേയുവാൻ പോകുമ്പോഴും പുഴകളിലും കുളങ്ങളിലും വെള്ളം കുടിപ്പാൻ ഇറങ്ങുമ്പോഴും നീ വളരെ മനസ്സിരുത്തണം. മിക്കവരും ആപത്തുകളിൽ കുടുങ്ങുന്നതു മനസ്സിരുത്തായ്കകൊണ്ടാണു്. വൈഷമ്യമുള്ള സ്ഥലങ്ങളിൽ വളരെ വിശേഷപ്പെട്ട പുല്ലുള്ളതായി പലപ്പോഴും കണ്ടേയ്ക്കാം. അതു തിന്മാൻ കൊതിച്ചാൽ കുണ്ടിൽ ചാടി കഷ്ടപ്പെടേണ്ടിവരും. ലോഭംകൊണ്ടു പലൎക്കും ജീവനാശം പോലും നേരിട്ടിട്ടുള്ളതായി കേട്ടിട്ടുണ്ടു്. മനുഷ്യർ കണ്ണെത്താത്ത കടലിന്റെ മറുകര പിടിപ്പാൻ പുറപ്പെടുന്നതും കൂരിരുട്ടടഞ്ഞ കാടുകളിൽ കടന്നു ചെല്ലുന്നതും ലോഭംകൊണ്ടത്രെ. ലോഭം നിമിത്തം പഠിപ്പുള്ളവർപോലും പാടില്ലാത്തതു പ്രവൎത്തിച്ചുപോകുന്നു. ആപത്തിന്നുള്ള മറ്റൊരു പ്രധാനകാരണം പരവിശ്വാസമാണു്. അവനവന്റെ ശത്രുക്കളെ ഒരു കാലത്തും വിശ്വസിച്ചുപോകരുതു്. നീണ്ട നഖവും ബലമുള്ള കൊമ്പുമുള്ള മൃഗങ്ങൾ, ആയുധം ധരിച്ച മനുഷ്യർ, ഒഴുകുന്ന വെള്ളത്തോടുകൂടിയ പുഴ, ഇതുകളെ നീ വിശ്വസിച്ചു യാതൊന്നും ചെയ്യരുതെന്നു ഞാൻ പ്രത്യേകം പറഞ്ഞുതരുന്നു. എന്തു തിന്നുന്നതായാലും നാററിനോക്കാതെ തിന്നരുതു്. ഗോക്കൾക്കു് എല്ലാററിലും മാൎഗ്ഗദൎശിയായിട്ടുള്ളതു ഗന്ധ

മാണ്. വലിയ കാട്ടുകളിൽ ഒററയ്ക്കുനിന്നുകൊണ്ടു മേയരുതു്. ഇതെല്ലാമാണു് എനിക്കു നിന്നോടു പറയുവാനുള്ളതു്. ഇതിനെ അനുസരിച്ചു നടക്കുകമാത്രമേ നീ ചെയ്യേണ്ടതുള്ളു. പിന്നെ വരുന്നതെല്ലാം വിശ്വവിധാതാവിൻെറ വിധിയാണെന്നു വിചാരിച്ചുകൊള്ളുക. ആപത്തും മരണവും ജീവികൾക്കെല്ലാം ഉണ്ടാകുന്നതാണു്. അവയെ ആക്കും തടുപ്പാൻ കഴിയില്ല. അവയെ താൻ തന്നെ വരുത്തിക്കൂട്ടാതിരിപ്പാനുള്ള വഴിയാണു ഞാനിപ്പോൾ നിനക്കുപദേശിച്ചതു്. അതു കേട്ടു നടക്കുക. മകനെ, നീ ദുഃഖിച്ചിട്ടാവശ്യമില്ല. ഞാൻ പോയി എൻെറ പ്രതിജ്ഞയെ നടത്തി സത്യത്തെ രക്ഷിക്കട്ടെ.

ഇപ്രകാരം ഉപദേശിച്ചു കുട്ടിയെ സ്നേഹത്തോടുകൂടി നക്കിക്കൊണ്ടു നന്ദ വ്യസനം നിമിത്തം കുറേ നേരം നിലവിളിച്ചു. അതിൻെറശേഷം ആ സാധു പ്പശു കൂട്ടുകാരോടും യാത്രപറയുവാൻ പോയി. അവരുടെ അടുക്കൽ ചെന്നുനിന്നുംകൊണ്ടു് അതു പറഞ്ഞു.

നന്ദ—നിങ്ങളെല്ലാവരും എൻെറ കുട്ടിയെക്കാത്തുകൊള്ളണം. ഞാൻ അതിനെ അനാഥയായി വിട്ടുപോവാൻ ഭാവിക്കയാണു്. അറിവില്ലായ്മനിമിത്തം എനിക്കു് ഈ ആപത്തുവന്നുപിണഞ്ഞു. എൻെറ പുത്രനെങ്കിലും ഈ മാതിരി അപകടത്തിൽ പെടാതിരിപ്പാൻ നിങ്ങൾ കഴിയുന്നത്ര ശ്രമിക്ക

ണം. നരി എന്നെ കാത്തുകൊണ്ടിരിക്കും. ഞാൻ കാട്ടിലേയ്ക്കു പോകട്ടെ.

നന്ദയുടെ ഈ വാക്കുകൾ കേട്ടു ഉള്ളിലൊതുക്കുവാൻ വയ്യാത്ത വ്യസനത്തോടുകൂടിയ സഖികൾ പറഞ്ഞു.

സഖികൾ—നന്ദേ, ഇതെന്തൊരാശ്ചര്യമാണ്? എന്തൊരു സാഹസമാണു നീ ചെയ്യാൻ തുടങ്ങുന്നതു്? നിന്നെപ്പോലെയുള്ള ഒരു വിഡ്ഢിയെ ഞങ്ങൾ കണ്ടിട്ടും കേട്ടിട്ടുമില്ല. സത്യമാണെന്നും പറഞ്ഞ് എന്തെങ്കിലും കാട്ടുകയോ? ഒരു നരിയോട് ഒരു വാക്കു പറഞ്ഞുപോയി എന്നുള്ള ഒരൊററ കാരണംകൊണ്ടു പ്രിയപുത്രനേയും ഉപേക്ഷിച്ച് ആത്മത്യാഗംചെയ്യാൻ പുറപ്പെടുന്നതിൽപരം ഭോഷത്വമെന്താണുള്ളതു്? ആത്മനാശം നേരിടുമ്പോൾ രക്ഷപ്പെടുവാനായി ചെയ്യുന്ന ശപഥങ്ങളെ അനുഷ്ഠിക്കാതിരുന്നാൽ പാപമില്ലെന്നു് ഋഷികൾകൂടി എത്ര ഗാഥകളിലാണു ഗാനംചെയ്തിട്ടുള്ളതു്? അതൊന്നും നിനക്കു അറിവില്ലേ?

നന്ദ—മററുള്ളവരുടെ ജീവനം രക്ഷിപ്പാനായി ആവശ്യമുണ്ടെങ്കിൽ ഞാൻ ഒരു ശപഥത്തെ ലംഘിക്കില്ലെന്നോ, ഒരു പൊളിവാക്കു പറയില്ലെന്നോ ഇല്ല. പക്ഷേ, എന്റെ പ്രാണനുവേണ്ടി അപ്രകാരം ചെയ്യാൻ എനിക്കു മനസ്സില്ല. ലോകം മുഴുവനും സത്യത്തിന്മേലാണ് നില്ക്കുന്നതു്. കടൽ അതിർത്തികവിഞ്ഞു കരയിലേയ്ക്കു കടന്നാൽ പിന്ന

ത്തെ കഥ എന്തായിരിക്കും? നേരിനെ നിലനി
ൎത്തേണ്ടുന്ന ആവശ്യമില്ലെങ്കിൽ പിന്നെ എന്തി
നാണു് മഹാബലിചക്രവൎത്തി മൂന്നുലോകവുമുപേ
ക്ഷിച്ചു് ഒരു മുക്കിൽപോയി മിണ്ടാതിരിക്കുന്നതു്?
അപ്രകാരമുള്ള സത്യത്തെ നശിപ്പിക്കുന്നവൻ എ
ന്തിനെത്തന്നെ നശിപ്പിക്കുന്നില്ല? അതുകൊണ്ടു്
എൻെറ സത്യനിഷ്ഠയെ ഉപേക്ഷിപ്പാൻ നിങ്ങ
ളാരും ഉപദേശിക്കരുതു്. പരിശുദ്ധവും അഗാധ
വുമായ സത്യതീൎത്ഥത്തിൽ കുളിച്ചു പാപങ്ങളെ
കളഞ്ഞു ഞാൻ സത്യലോകത്തെ പ്രാപിക്കട്ടെ.

സഖികൾ—നന്ദേ, നിൻെറ ധൎമ്മശ്രദ്ധ കുറേ കേമം
തന്നെ. ധൎമ്മം നടത്തുന്നതിൽ ഒന്നാമത്തവളായ
നിനക്കു് എല്ലാം നന്നായിവരും. നിന്നെപ്പോലെ
തെളിഞ്ഞ മനസ്സുള്ളവൎക്കു് ഒരിടത്തും ഒരാപത്തും
നേരിടുന്നതല്ല. നീ ദുഃഖിക്കാതെ പൊയ്ക്കൊൾക.

ഇങ്ങിനെ സഖിമാരോടു യാത്രപറഞ്ഞു പിരി
ഞ്ഞു കാട്ടിലേയ്ക്കു പുറപ്പെട്ട നന്ദ കുട്ടിയെ രക്ഷിച്ചു
കൊള്ളുവാനായി പഞ്ചഭൂതങ്ങളോടും നവഗ്രഹങ്ങ
ളോടും അഷ്ടദിക്പാലന്മാരോടും പ്രാൎത്ഥിച്ചു് ഒടു
വിൽ വനദേവതകളെ വിളിച്ചുംകൊണ്ടുപറഞ്ഞു.—

"അച്ഛനമമ്മയുമില്ലാതെ വിശപ്പുകൊണ്ടു വല
ഞ്ഞും ദാഹംകൊണ്ടു തളൎന്നും ഈ വൻകാട്ടിൽ നി
ലവിളിച്ചുകൊണ്ടു് അലഞ്ഞുനടക്കുന്ന എൻെറ കുട്ടി
യെ ഇവിടെ കുടികൊള്ളുന്ന വനദേവതകൾ രക്ഷി
ച്ചുകൊള്ളട്ടെ."

ഇപ്രകാരം പലേ പ്രാൎത്ഥനകൾ ചെയ്തശേഷം പുത്രശോകാൎത്തയായ ആ പശു മരത്തിന്മേൽനിന്നു വീണ വള്ളിയെപ്പോലെ ആശ്രയമററും, വടിപിടിച്ചു വഴികാണിച്ചുകൊടുപ്പാനാളില്ലാത്ത കണ്ണുപൊട്ടനെപ്പോലെ അങ്ങുമിങ്ങും ഉഴന്നും ഒരുവിധത്തിൽ രോഹിതപൎവ്വതത്തിൻെറ സമീപത്തിൽ ചെന്നെത്തി. മെല്ലെമെല്ലെ നടന്നു നരിയുടെ മുമ്പിലെത്തിയപ്പോഴയ്ക്കും നന്ദയുടെ കുട്ടിയും ഉത്സാഹത്തോടുകൂടി ഓടിക്കിതച്ചുംകൊണ്ടു് അവിടെ വന്നുനില്ക്കുന്നതു കണ്ടു. തൻെറ വലിയ ശരീരത്തെ ഒന്നായി വിഴുങ്ങിക്കളവാനായി വാ്യ പിളൎന്നുകൊണ്ടു് അന്തകനെപ്പോലെ നില്ക്കുന്ന നരിയേയും അതിൻെറ മുമ്പിൽ തൻെറ കുട്ടിയേയും കണ്ടിട്ടു ഭയപ്പെട്ട നന്ദ അകലെ നിന്നുതന്നെ ഉറക്കെ വിളിച്ചു പറഞ്ഞു.

നന്ദ — അല്ലയോ വ്യാഘ്രശ്രേഷ്ഠ! ഞാനിതാ എത്തിപ്പോയി. എൻെറ മാംസംതിന്നു് അങ്ങയുടെ വിശപ്പടക്കുക. എൻെറ ചോരകുടിച്ചു ദാഹംതീൎക്കുക. ആ സാധുക്കുട്ടിയെ വിട്ടയയ്ക്കണേ. ഞാൻമാത്രമേ അങ്ങയുടെ ഇരയാവാൻ ശപഥം ചെയ്തിട്ടുള്ളു. ആ ബാലവത്സം കുറേനാൾകൂടി ജീവിച്ചിരുന്നുകൊള്ളട്ടേ.

നരി — അല്ലയോ കല്യാണി, നിനക്കു സ്വാഗതം. അല്ലയോ സത്യവാദിനി, നിനക്കു സകലമംഗളങ്ങളും ഭവിക്കട്ടെ. നിന്നെപ്പോലെ ഇത്ര സത്യനിഷ്ഠയുള്ള ഒരു പശുവിനെ ഞാൻ ഒരിക്കലും

കൊല്ലുകയില്ല. വാസ്തവത്തിൽ നിന്നെ കൊന്നു തിന്മാനുള്ള ആഗ്രഹംകൊണ്ടല്ല രണ്ടാമതും വരുവാൻ പറഞ്ഞതു്. നിൻെറ സത്യത്തെ പരീക്ഷിപ്പാനായിട്ടുമാത്രമാണു് ഞാൻ അപ്രകാരം ആവശ്യപ്പെട്ടതു്. അതല്ലെങ്കിൽ നിന്നെ അപ്പോൾ തന്നെ എനിക്കു തിന്നാമായിരുന്നില്ലേ? ഇപ്പോൾ നിൻെറ സത്യത്തിൽ എനിക്കു പൂൎണ്ണവിശ്വാസം വന്നു. എനിക്കു നീ ഒരു ഉടപ്പിറന്നവളും നിൻെറ പുത്രൻ മരുമകനുമായിത്തീൎന്നിരിക്കുന്നു. ഇനി നിങ്ങളെ ഞാൻ എങ്ങിനെ കൊല്ലും? ഇന്നേവരെ കണക്കില്ലാതെ പാപങ്ങൾ ചെയ്തുകൊണ്ടിരുന്ന എനിക്കു ധൎമ്മം ഉപദേശിക്കയാണു നീ .ഇപ്പോൾ ചെയ്തതു്. അതിന്നുപകരം നിന്നെ ഞാൻ കൊന്നുതിന്നുകയാണോ വേണ്ടതു്? ലോകം മുഴുവനും സത്യത്തിലാണു നില്ക്കുന്നതെന്നു എനിക്കിപ്പോൾ മനസ്സിലായി. പശുക്കൾ സത്യംകൊണ്ടു പാൽ ചുരത്തിക്കൊടുത്തില്ലെങ്കിൽ മനുഷ്യൎക്കു ഹവിസ്സിന്നു വേണ്ട നെയ്യ് എവിടുന്നു കിട്ടും? അത്ര വിലയേറിയ സത്യത്തെ രക്ഷിക്കുന്ന നീയാണു് ഏററവും ഭാഗ്യമുള്ളവൾ. നിൻെറ പാൽ കുടിക്കുന്നവരും നിന്നെപ്പോലെ ഭാഗ്യവാന്മാരാണു്. നിനക്കു പുല്ലുതരുന്ന പവിത്രങ്ങളായ പ്രദേശങ്ങളാണു യഥാൎത്ഥത്തിലുള്ള പുണ്യതീൎത്ഥങ്ങൾ. പാപങ്ങൾകൊണ്ടു നിറഞ്ഞ ഈ ജീവിതംതന്നെ എനിക്കു് ഇപ്പോൾ പിടിക്കുന്നില്ല. ഞാൻ എത്ര മൃഗ

ങ്ങളെയാണ കൊന്നിട്ടുള്ളതു്! ഞാൻ ചെയ്തിട്ടുള്ള പാപങ്ങളുടെ കണക്കും കടുപ്പവും ആലോചിച്ചാൽ ഏതെല്ലാം നരകങ്ങളിലേയ്ക്കാണ പോകേണ്ടിവരിക എന്നു മനസ്സിലാകുന്നില്ല. അല്ലയോ സത്യവാദിനി, ഈ പാപങ്ങൾ തീരുവാൻ എന്താണ ചെയ്യേണ്ടതു്? അതുംകൂടി ഒന്നുപദേശിച്ചുതരണം. തീൎത്ഥങ്ങളിൽ കളിക്കുകയോ, തിയ്യിൽച്ചാടിച്ചാവുകയോ, മലമുകളിൽ കയറി കീഴ്പോട്ടു വീണു മരിക്കുകയോ എന്താണ ഞാൻ ചെയ്യേണ്ടതു്?

നന്ദ—അല്ലയോ വ്യാഘ്രരാജ, അങ്ങയുടെ ദയയും ധൎമ്മബുദ്ധിയും ഏററവും പ്രശംസിക്കത്തക്കതുതന്നെ. കൃതയുഗത്തിൽ തപസ്സാണ് എല്ലാററിലും ഉൽകൃഷ്ടമായ ധൎമ്മം. ത്രേതായുഗത്തിൽ ജ്ഞാനം കൎമ്മം എന്നിവയും, ദ്വാപരയുഗത്തിൽ യജ്ഞവും പരമധൎമ്മങ്ങളായി പറയപ്പെട്ടിരിക്കുന്നു. കലിയുഗത്തിലാകട്ടെ, ദാനത്തേക്കാൾ വലുതായി മറെറാരു ധൎമ്മവുമില്ലെന്നാണ് മഹാന്മാരുടെ മതം. ദാനങ്ങളിലെല്ലാററിലുംവെച്ച് അഭയപ്രദാനമാണ് ഉത്തമമായി ഉപദേശിക്കപ്പെടുന്നതു്. അഹിംസാവ്രതം കൈക്കൊണ്ടു പ്രാണിവൎഗ്ഗങ്ങൾക്കെല്ലാം അഭയപ്രദാനം ചെയ്യുന്നവന്നു മോക്ഷം കിട്ടും; സംശയമേ ഉള്ള. മൂന്നുതരത്തിലുള്ള ദുഃഖങ്ങൾകൊണ്ടു തപിപ്പിക്കപ്പെട്ട പ്രാണികൾ യോഗവൃക്ഷത്തിൻെറ തണലിനെയാണ തേടിനടക്കു

ന്നതു്. ആ തണൽ അഹിംസയാണു്. കർമ്മജ്ഞാനങ്ങൾ ആ യോഗവൃക്ഷത്തിൻെറ പുഷ്പങ്ങളും സ്വർഗ്ഗമോക്ഷങ്ങൾ ഫലങ്ങളുമത്രേ. ഇതാണ ധർമ്മത്തെപ്പററി ചുരുക്കത്തിൽ ധരിക്കേണ്ടതു്. ഇതെല്ലാം അങ്ങയ്ക്കറിഞ്ഞുകൂടാത്തതല്ല. എങ്കിലും എന്നോടു ചോദിച്ചതിനു മറുപടി പറഞ്ഞു എന്നേയുള്ളു.

നരി—അല്ലയോ ശ്രേഷ്ഠയായ ധേനുകേ, പണ്ടൊരിക്കൽ ഒരു മാൻ എന്നെ ശപിക്കുകയുണ്ടായി. അന്നാണു് എനിക്കു് ഈ വ്യാഘ്രരൂപം കിട്ടിയതു്. അതിൻെറ മുമ്പു ഞാനൊരു മനുഷ്യനായിരുന്നു. ആ കഥയെല്ലാം ഞാൻ മറന്നിരിക്കയായിരുന്നു: നിന്നെക്കണ്ടു സംഭാഷണംചെയ്തപ്പോൾ എൻെറ പൂർവ്വവൃത്താന്തമെല്ലാം കറേശ്ശയായി ഓർമ്മവരുന്നു. അതുകൊണ്ടു ഞാൻ ഒരു കാര്യംകൂടി ചോദിക്കട്ടെ. നിൻെറ പേരെന്താണെന്നു് പറയണം. ഞാൻ നൂറുകൊല്ലമായി കാത്തിരിക്കുന്നതു, പക്ഷേ, നിൻെറ വരവിനെത്തന്നെ ആയിരിക്കാമെന്നു തോന്നുന്നു.

നന്ദ—എൻെറ പേർ നന്ദ എന്നാണു്. അതെല്ലാമിരിക്കട്ടെ. അങ്ങുന്നു് എന്തിനാണു് ഇങ്ങിനെ വേണ്ടാത്ത ചോദ്യങ്ങൾ ചോദിച്ചുംകൊണ്ടു സമയം കളയുന്നതു്? ഇനിയെങ്കിലും എന്നെ ഭക്ഷിച്ചു വിശപ്പു ശമിപ്പിക്കരുതെ?

നന്ദ എന്ന പരിശുദ്ധമായ പേർ കേട്ടപ്പോഴ

യ്യും വ്യാഘ്രം ശാപത്തിൽനിന്നു മോചിക്കുകയും പ്രഭഞ്ജനമഹാരാജാവു് അമ്പും വില്ലും ധരിച്ചുംകൊണ്ടു നായാട്ടിനുള്ള ഉടുപ്പോടുകൂടി അവിടെ കാണപ്പെടുകയും ചെയ്തു. ഇപ്രകാരം ഒരു പശുവിൻെറ സത്യംകൊണ്ടു ഭയങ്കരമായ ശാപത്തിൽനിന്നു രക്ഷിക്കപ്പെട്ട ആ പ്രജാപാലകൻ അന്നുമുതൽ നിരപരാധികളായ പ്രാണികളെ ഹിംസിക്കുന്നതിൽനിന്നു വിരമിക്കുകയും സത്യത്തെ മുൻനിൎത്തിക്കൊണ്ടു പ്രജാപരിപാലനം നടത്തുകയും ചെയ്തു.

ധൎമ്മത്തെ ശ്രദ്ധയോടുകൂടി രക്ഷിച്ചുപോന്ന നന്ദയാകട്ടെ, ആ ധൎമ്മത്താൽതന്നെ രക്ഷിക്കപ്പെട്ടവളായിട്ടു, കുട്ടിയോടുകൂടി വളരെക്കാലം ജീവിച്ചിരിക്കുകയും അതിൻെറ പവിത്രമായ ചരിത്രം കേൾക്കുന്നവരുടെ ഹൃദയങ്ങളിൽ സത്യനിഷ്ഠയേയും, ധൎമ്മശ്രദ്ധയേയും വൎദ്ധിപ്പിച്ചുംകൊണ്ടു ശാന്തതയുടേയും സൌമ്യതയുടേയും ഒരു ഉത്തമോദാഹരണമായി വിളങ്ങുകയുംചെയ്തു.

---

## 2. കപോതചരിതം.

പണ്ടൊരിക്കൽ ഒരു വലിയ കാട്ടിൽ ഒരു വേടൻ പാൎത്തിരുന്നു. അവൻ കാണുന്ന പക്ഷികളെയെല്ലാം പിടിച്ചുകൊല്ലുകയും തിന്നതുകഴിച്ചു ബാക്കി വിററു മുതലാക്കുകയും ചെയ്തിരുന്നു. ക്രൂരമായ ഈ തൊഴിൽകൊണ്ടു ദിവസവൃത്തി കഴിച്ചിരുന്ന ആ

വേടനു പറയത്തക്ക ചാൎച്ചക്കാരൊ വേഴ്ചക്കാരോ ഉണ്ടായിരുന്നില്ല. ആൎക്കും ഒരു ഉപദ്രവവും ചെയ്യാതെ വനത്തിൽ വസിക്കുന്ന സാധുജീവികളെ കൊന്നതിന്നു വയറുനിറയ്ക്കുന്ന ഒരു നീചൻെറ പേരിൽ സജ്ജനങ്ങൾക്കു സ്നേഹമുണ്ടാകുന്നതെങ്ങിനെ? അങ്ങിനെയുള്ള ഒരുവന്നു വല്ല ബന്ധുക്കളുമുണ്ടായിരുന്നാൽ അവരുംകൂടി അവനെ ഉപേക്ഷിക്കുകയല്ലേ ചെയ്യുകയുള്ളു? ദിവസംപ്രതി പുലരുമ്പോൾ എഴുന്നേററു് ഒരു കയ്യിൽ വലയും വേറൊരുകയ്യിൽ വില്ലമ്പും എടുത്തുകൊണ്ടു വനത്തിലുള്ള വിഹംഗമങ്ങളെ വധിപ്പാൻ പുറപ്പെടുന്ന ആ ഘോരമൂൎത്തിയെ പക്ഷികളെല്ലാം യമനെപ്പോലെയാണു വിചാരിച്ചിരുന്നതു്. അപ്രകാരമുള്ളൊരു പാപവൃത്തിയെ ചാൎച്ചക്കാർ വിഷമേറിയ പാമ്പിനെപ്പോലെ അകലെ ആട്ടിക്കളഞ്ഞതിൽ ആശ്ചൎയ്യമെന്താണു്. പ്രകൃതികൊണ്ടും പ്രവൃത്തികൊണ്ടും അവന്നു ചേൎച്ചയുള്ള ഒരു ഭാൎയ്യമാത്രം ഒരുമിച്ചുണ്ടായിരുന്നു. അവർ രണ്ടുപേരുംകൂടി കാട്ടിലുള്ള പറവകളെയെല്ലാം കൊന്നൊടുക്കിക്കൊണ്ടു കാലംകഴിച്ചുകൂട്ടിയിരുന്നു. ഇങ്ങിനെ ഏറെനാൾ കഴിഞ്ഞുപോയി. എന്നിട്ടും അവരുടെ വൃത്തിയും പ്രവൃത്തിയും പാപമുള്ളതാണെന്നു് അവർ അറിഞ്ഞതേയില്ല. കാലപ്പഴക്കംകൊണ്ടു പരിചിതമായിത്തീൎന്നിരുന്ന വ്യാധവൃത്തിയല്ലാതെ മറെറാരു തൊഴിൽ അവൎക്കു മനസ്സിന്നു പിടിച്ചതുമില്ല.

ഇങ്ങിനെയിരിക്കേ, ഒരു ദിവസം ആ വനത്തിൽ ആരും വിചാരിക്കാതെ ഒരു കാററുംമഴയും വന്നു. നാലുപാടും പരന്നുനില്ക്കുന്ന നീണ്ടുതടിച്ച കൊമ്പുകളോടുകൂടിയ വലിയ വൃക്ഷങ്ങളെ വേരോടുകൂടി പറിച്ചു വീഴ്ത്തിക്കൊണ്ടു് ഉഗ്രക്കോടെ വീശുന്ന കൊടുങ്കാററും നഭോമണ്ഡലം മുഴുവൻ മൂടിക്കൊണ്ടു് ഇടവിടാതെ മാരി കോരിച്ചൊരിയുന്ന കറുത്തിരുണ്ട കാർമേഘങ്ങളുംകൂടി കുറച്ചുസമയംകൊണ്ടു് ആ കാട്ടിൽ ചെറിയൊരു പ്രളയമുണ്ടാക്കി. കാററിൻേറയും മഴയുടേയും ഉഗ്രതകൊണ്ടു കൂടുകളിൽ ഇരുന്നുകഴിക്കുവാൻ കഴിയാതായ പറവകൾ നനഞ്ഞു കനത്ത ചിറകുകളോടുകൂടി അങ്ങുമിങ്ങും പറന്നുപോയി. അവയിൽ ചിലതു വലിയ മരത്തടികളിൽ ചെന്നടിച്ചു ചത്തുവീണു. മാൻ, പന്നി മുതലായ മൃഗങ്ങൾ പുറത്തു തലകാണിപ്പാൻപോലും പേടിച്ചു തണുത്തു വിറച്ചുംകൊണ്ടു വിശന്നു വലഞ്ഞു ഗുഹകളിൽ കിടന്ന കിടപ്പിൽതന്നെ ഇളകാതെ കിടന്നു. വെള്ളം നിറഞ്ഞു കാട്ടിലുള്ള വഴികൂടി കണ്ടറിയുവാൻ കഴിയാതായി. തണുപ്പു തട്ടിത്തരിച്ചുപോയ കൈകാലുകൾ ഇളക്കുവാൻ എളുപ്പമല്ലെങ്കിലും മരങ്ങൾ വേർപറിഞ്ഞു വീഴുമെന്നുള്ള പേടികൊണ്ടു് അങ്ങോട്ടുമിങ്ങോട്ടും ഓടിയിരുന്ന വേടൻ വഴി അറിയുവാൻ കഴിയാതെ കാൽതെററി കുഴികളിൽ വീണു കുഴങ്ങി.

ഇങ്ങിനെ കാട്ടിലുള്ള സകല പ്രാണികളും ജീവനെ രക്ഷിപ്പാൻ കൊതിച്ചോടിയിരുന്ന കൂട്ട

ത്തിൽ ഒരു ചെറിയ പെൺപ്രാവു് പേടികൊണ്ടു കൂടുവിട്ടു പുറത്തേയ്ക്കു പറക്കുകയും കുറച്ചുനേരം അങ്ങുമിങ്ങും പറന്നു ചിറകു നനഞ്ഞു പറക്കുവാൻ വയ്യാതായപ്പോൾ ഒരു മരത്തിൻെറ ചുവട്ടിൽ വീഴുകയും ചെയ്തു. അതു കണ്ടുനിന്നിരുന്ന വേടൻ വേഗത്തിൽ അതിനെ ചെന്നെടുത്തു കയ്യിലുണ്ടായിരുന്ന കൂട്ടിലിട്ടു. ചെറുപ്പകാലം മുതൽ ശീലിച്ചുവന്നിരുന്ന ആ പാപകർമ്മം ചെയ്യാൻ ആപത്തിൽ അകപ്പെട്ടു ബുദ്ധിമുട്ടുന്ന അവസരത്തിൽകൂടി അവനു തോന്നിയതു് അഭ്യാസബലത്തിൻെറ ഫലംതന്നെയായിരുന്നു. അവൻെറ തലയ്ക്കുമീതെ പടൎന്നുപിടിച്ചു പന്തലിച്ചു കൊമ്പുകളോടും ഇടതൂൎന്നു വളരുന്ന ഇലകളോടും തിങ്ങിത്തൂങ്ങിനില്ക്കുന്ന പഴങ്ങളോടും കൂടിയ ഒരു വലിയ മരമാണു നിന്നിരുന്നതു്. അനേകായിരം പക്ഷികൾ ആ സദ്വൃക്ഷത്തെ ആശ്രയിച്ചുംകൊണ്ടു് അത്ര വലിയ പേമാരി ചൊരിഞ്ഞിരുന്ന സമയത്തുകൂടി ഒരു തുള്ളി വെള്ളം മേൽവീഴാതെ പഴങ്ങൾ തിന്നുംകൊണ്ടിരിക്കുന്നതും അവൻ കണ്ടു: ആ ഉദാരതരുവിൻെറ ചുവട്ടിൽതന്നെയായിരുന്നു ആ ദുഷ്ടവ്യാധൻ അപ്പോൾ ശരണാഗതനായി നനയാതെ നിന്നിരുന്നതു്. എന്നിട്ടും ഈശ്വരനാൽ പരോപകാരത്തിനു മാത്രമായി സൃഷ്ടിക്കപ്പെട്ട വൃക്ഷത്തിൻെറ ഔദാൎയ്യത്തെ കണ്ടുപഠിപ്പാൻ ആ പാപിക്കു കഴിഞ്ഞില്ല. പറക്കുവാൻ വയ്യാതെ വീണുപോയ പെൺപ്രാവു് പണിയെടുക്കാതെ ഭാഗ്യംകൊണ്ടു കിട്ടിയ ഭക്ഷണ

മാണെന്നു വിചാരിപ്പാനുള്ള മൂഢത്വം മാത്രമേ ആ മന്ദബുദ്ധിക്കുണ്ടായുള്ളു.

ഒരു നിമിഷം കഴിഞ്ഞപ്പോഴയ്ക്കും കാററു ശമിച്ചു. ഇരുട്ടടഞ്ഞിരുന്ന ആകാശം മുഴുവനും വെളുത്തു വിളങ്ങി. മഴക്കാറിൻെറ ഒരു ചിഹ്നംകൂടി കാണ്മാനില്ലാതായി. സൂൎയ്യൻ അസ്തമിച്ചിരുന്നു. അവിടവിടെയായി മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങളോടുകൂടിയ നഭസ്സു വിടൎന്നുനില്ക്കുന്ന ആമ്പൽപ്പൂക്കൾ നിറഞ്ഞ നിൎമ്മലമായ സരസ്സുപോലെ ശോഭിച്ചു. മഴ വിട്ടതുകൊണ്ടു മനസ്സു കുളുൎത്ത വേടൻ നിന്നിരുന്ന പ്രദേശം അറിവാനായി നാലുപുറവും നോക്കിയപ്പോൾ അവൻെറ കുടിൽ അകലെയാണെന്നു മനസ്സിലായി. അന്നുരാത്രി ആ മരത്തിൻെറ അടിയിൽ തന്നെ കഴിച്ചുകൂട്ടാതെ നിവൃത്തിയില്ലെന്നു കണ്ടു. താഴത്തു വീണുകിടന്നിരുന്ന ഇലകൾ പെറുക്കി നിലത്തുവിരിച്ചു് ഒരു കല്ലിന്മേൽ തലയും വെച്ചുകൊണ്ടു് അവൻ കിടക്കുകയും ക്ഷീണിച്ചു തളൎന്നിരുന്നതിനാൽ വേഗത്തിൽ ഉറങ്ങിപ്പോവുകയും ചെയ്തു.

ആ മരത്തിന്മേൽ വളരെക്കാലമായി ഒരു പ്രാവു പിടയോടുകൂടി പാൎത്തിരുന്നു. ഇരതേടുവാനായി പകൽ പുറത്തേയ്ക്കുപോയ പ്രാവു് അന്നേദിവസം കാററും മഴയും തുടങ്ങിയ ഉടനെ കൂട്ടിലേയ്ക്കു മടങ്ങിവന്നപ്പോൾ അതേ ആവശ്യത്തിന്നായി പോയിരുന്ന പെൺപ്രാവു തിരികെ വന്നെത്താത്തതുകൊണ്ടു വ്യസനിച്ചു വിലപിച്ചുതുടങ്ങി. അതു കേട്ടപ്പോൾ

വേടൻെറ കൂട്ടിൽ കിടന്നിരുന്ന അതിൻെറ ഇണ അതിനോടു വിളിച്ചുപറഞ്ഞു.

കപോതി—കാററുകൊണ്ടും മഴകൊണ്ടും ക്ഷീണിച്ച ഈ വേടൻ നമ്മുടെ ഗൃഹത്തിൽ ഒരതിഥിയായിട്ടാണു വന്നിരിക്കുന്നതു്. അവൻ തണുപ്പുകൊണ്ടു തീരെ തളൎന്നും വിശപ്പുകൊണ്ടു വളരെ വലഞ്ഞുമിരിക്കുന്നു. അവനെ വേണ്ടുംവണ്ണം പൂജിച്ചാൽ നമുക്കു ശ്രേയസ്സുണ്ടാകും. ശരണാഗതനായ അവനെ രക്ഷിച്ചു പുണ്യം നേടുവാനുള്ള അവസരത്തെ വെറുതെ കളഞ്ഞു ഭാൎയ്യയെപ്പററി വിലപിച്ചുംകൊണ്ടിരിക്കുന്നതു് ഒട്ടും ഉചിതമല്ല. അതിഥിയെ പട്ടിണിയിട്ടു കൊല്ലുന്ന ഗൃഹസ്ഥൻ മാതൃവധം ചെയ്യുന്ന പുത്രനെപ്പോലെ പാപിയാകുന്നു. ഒതുങ്ങിയ മട്ടിലാണെങ്കിലും തനിക്കു കഴിവുള്ളവണ്ണം അതിഥിസത്കാരം ചെയ്യുന്ന ഗൃഹസ്ഥനാകട്ടെ ഇഹലോകത്തിലും പരലോകത്തിലും പരമസുഖത്തെ പ്രാപിക്കുന്നു. അങ്ങേക്കു പുത്രന്മാരും പുത്രിമാരും വേണ്ടതുണ്ടല്ലോ. അതുകൊണ്ടു് എന്നെപ്പററി വ്യസനിച്ചുംകൊണ്ടിരിക്കാതെ സ്വഗൃഹത്തിൽ വന്നുചേൎന്ന അനാഥനായ അതിഥിയെ പൂജിച്ചു പുണ്യം സമ്പാദിപ്പാൻ ശ്രമിക്കുക. അതാണു വേണ്ടതു്.

ജന്മവൈരിയായ വേടൻെറ കൂട്ടിൽ കിടന്നുംകൊണ്ടു് അവനെ സത്കരിപ്പാനായി ഭൎത്താവായ തന്നോടുപദേശിക്കുന്ന പെൺപ്രാവിൻെറ ഔദാൎയ്യ

ത്തെയും ധമ്മബോധത്തെയും കണ്ടപ്പോൾ ആ കപോതം മനസ്സലിഞ്ഞു ശരണാഗതനായ ശത്രുവിനെ ശുശ്രൂഷിപ്പാനുള്ള ശ്രമം തുടങ്ങി. അന്നന്നു തിന്മാൻമാത്രം വല്ല നെന്മണിയോ മറ്റൊ അങ്ങുമിങ്ങും പറന്നു പെറുക്കിക്കൊണ്ടുവന്നു കാലം കഴിച്ചുകൂട്ടുന്ന ഒരു പക്ഷിയുടെ കൈവശം മനുഷ്യരെ സത്കരിപ്പാനുള്ള ഉപകരണങ്ങളിൽ എന്താണുണ്ടായിരിപ്പാൻ വഴിയുള്ളതു്? മറ്റൊന്നുമില്ലെങ്കിലും മധുരമായ വാക്കുകൊണ്ടു സത്കരിക്കാമെന്നുറച്ചു് ആ ഗൃഹസ്ഥകപോതം വേടൻെറ അടുക്കെ ചെന്നുണർത്തിച്ചുപറഞ്ഞു.

കപോതം—അല്ലയോ അതിഥേ, അങ്ങേയ്ക്കു സ്വാഗതം. ശത്രുവിൻെറ ഗൃഹത്തിൽ ശരണാഗതനായി വന്നതിനെപ്പററി അങ്ങു ലേശം ഖേദിക്കരുതു്. സ്വന്തം ഗൃഹത്തിലെന്നപോലെ ഇവിടെയുള്ളതെല്ലാം അങ്ങേയ്ക്കു സ്വാധീനമാണു്. കൊമ്പു മുറിപ്പാൻ വരുന്നവരെ തണൽകൊണ്ടു കുളുപ്പിക്കുന്ന വൃക്ഷങ്ങളാണു ഞങ്ങൾക്കു് അതിഥിപൂജാക്രമം പഠിപ്പിച്ചിട്ടുള്ളതു്. അതുകൊണ്ടു്, എന്തുസഹായം വേണമെങ്കിലും ചെയ്തുതരുവാൻ ഈ സാധു സദാ സന്നദ്ധനാണു്. ആവശ്യമുള്ളതു മടിക്കാതെ പറഞ്ഞുകൊള്ളുക. പഞ്ചയജ്ഞം നടത്തുന്നതിൽ ശ്രദ്ധയുള്ള ഗൃഹസ്ഥന്മാർ അതിഥികളെ പൂജിപ്പാനായി വേണ്ടിവന്നാൽ, പ്രാണനെക്കൂടി പരിത്യജിക്കുമെന്നു പറയേണ്ടതില്ലല്ലോ.

ദുഃഖിതനായ തന്നിൽ ദയയോടുകൂടി, പക്ഷി യാണെങ്കിലും, കാലോചിതംപോലെ പെരുമാറുന്ന പ്രാവിന്റെ വിനയത്തോടുകൂടിയ വാക്കുകൾ കേട്ടിട്ടുംകൂടി ആ വേടനു വിവേകമുണ്ടായില്ല. അവന്നു് അപ്പോഴും സ്വജീവനെ രക്ഷിപ്പാനുള്ള ആലോചന മാത്രമേ ഉണ്ടായിരുന്നുള്ളു. തണുപ്പുകൊണ്ടു സംസാരിപ്പാൻ പ്രയാസപ്പെട്ടുംകൊണ്ടു് ആ പാപാചാരൻ പ്രാവിനോടു പതുക്കെ പറഞ്ഞു.

വേടൻ—എനിക്കു തണുപ്പു സഹിക്കാൻ വയ്യാ. അതിനു വല്ല പരിഹാരവുമുണ്ടാക്കിത്തരികയാണു് ഒന്നാമതായി വേണ്ടതു്.

അതിഥിയുടെ ആവശ്യം മനസ്സിലായ ഉടനെ പ്രാവു കൊക്കുകൊണ്ടു കുറെ ചവററിലകൾ കൊത്തിക്കൊണ്ടുവന്നു കൂട്ടി. എവിടെനിന്നോ കുറച്ചു തീയും വളരെ പണിപ്പെട്ടു കൊണ്ടുവന്നു. ഒടുവിൽ അവന്റെ അരികെ തീക്കത്തിച്ചുകൊടുത്തിട്ടു പറഞ്ഞു:

കപോതം—ഇനി തണുത്തു ബുദ്ധിമുട്ടേണ്ട. ഇഷ്ടംപോലെ ശരീരമെല്ലാം ചൂടുപിടിപ്പിച്ചുകൊള്ളുക.

വേടൻ പതുക്കെ എഴുന്നേററിരുന്നു ദേഹമെല്ലാം ചൂടുപിടിപ്പിച്ചു. തണുപ്പു കഷ്ടിച്ചു മാറിയപ്പോൾ അവൻ തിന്മാൻ വല്ലതും കിട്ടിയാൽകൊള്ളാമെന്നു പക്ഷിയോടപേക്ഷിച്ചു. നാളെ ഭക്ഷിപ്പാൻ മാർഗ്ഗമെന്താണെന്നുള്ളതു് ഒരിക്കലും ആലോചിക്കാതെ അപ്പപ്പോൾ വേണ്ടതുമാത്രം തേടിപ്പിടിച്ചുണ്ടാക്കികാ

ലയാപനംചെയ്തുകൊണ്ടു കാട്ടിൽ കുടികൊള്ളുന്ന ഋഷിമാരെപ്പോലെ ദിവസവൃത്തി കഴിച്ചുകൂട്ടിയിരുന്ന ആ പ്രാവു കൂട്ടിലൊന്നും ശേഖരിച്ചു വെച്ചിട്ടില്ലായിരുന്നതുകൊണ്ടു തത്കാലം കുറച്ചൊന്നു പരിഭ്രമിക്കുകയും ഒരതിഥിയുടെ വിശപ്പു മാററുവാൻ കൂടി കഴിയാത്ത തൻെറ ജീവിതസമ്പ്രദായത്തെ വെറുക്കുകയുംചെയ്തു.

വേണ്ടതെന്താണെന്നറിയാതെ വിഷണ്ണനായിത്തീൎന്ന കപോതം കുറേനേരം ആലോചിച്ചശേഷം നല്ലൊരു വഴി കണ്ടുകിട്ടിയതായി നടിച്ചു പക്ഷിമാംസം ഭക്ഷിച്ചു പരിചയിച്ചിട്ടുള്ള അതിഥിയോടു പറഞ്ഞു.

കപോതം—ഒരതിഥിക്കു കൊടുപ്പാൻ യോഗ്യമായ ഭക്ഷണപദാൎത്ഥമൊന്നും ഞാൻ ശേഖരിച്ചുവെച്ചിട്ടില്ല. പഴങ്ങൾ തിന്നിട്ടുള്ള ശീലവും അങ്ങേയ്ക്കുണ്ടായിരിക്കയില്ല. എങ്കിലും വിശപ്പു മാററുവാൻ മാത്രം വല്ലവഴിയും ഉണ്ടാക്കുവാൻ നോക്കാം. കുറച്ചുനേരം ക്ഷമിക്കുക. ഞാൻ ഈ തീയൊന്നു നന്നായി കത്തിക്കട്ടെ.

പ്രാവു പുറപ്പെടുന്നതെന്തുചെയ്യാനാണെന്നു വേടൻ ആലോചിച്ചുകൊണ്ടിരിക്കുന്നതിന്നിടയ്ക്കു പരോപകാരം ചെയ്യാനായി സ്വശരീരം ദഹിപ്പിപ്പാൻ തീൎച്ചപ്പെടുത്തിയ ദാനവീരനായ ആ പക്ഷി അഗ്നിയെ നല്ലവണ്ണം ജ്വലിപ്പിച്ചു പിന്നേയും അവനോടു പറഞ്ഞു.

കപോതം— പൂജ്യനായ അതിഥേ, പണ്ടു പലരും അതിഥികളെ പൂജിപ്പാനായി ആത്മത്യാഗംപോലും ചെയ്തിട്ടുണ്ടെന്നു പറഞ്ഞുകേട്ടിട്ടുണ്ട്. അതുപോലെ ഇന്നിവിടെ എന്റെ ഭാഗ്യംകൊണ്ടു വന്നുചേൎന്ന അങ്ങയ്ക്ക് ആഹാരം നല്കുവാനായി ഞാൻ ഇതാ ഈ ശരീരത്തെ തീയ്യിലിട്ടു ദഹിപ്പിപ്പാനാണു ഭാവിക്കുന്നതു്. ഈ ചെറിയ ശരീരം ഒരു നിമിഷത്തിനുള്ളിൽ ഒരു കഷണം വെന്ത മാംസമായിത്തീരും. അതു ഭക്ഷിച്ചു ഭവാൻ തൃപ്തിപ്പെട്ടു് ഈയുള്ളവനെ അനുഗ്രഹിക്കുക.

ഇപ്രകാരം അപേക്ഷിച്ചുംകൊണ്ടു് അതിഥിസത്കാരം ശരിയാംവണ്ണം നടത്തുന്നതിലുള്ള കൃതാൎത്ഥതയോടുകൂടി ജ്വലിക്കുന്ന ഹുതാശനെ മൂന്നു പ്രാവശ്യം വലംവെച്ചു യാഗാഗ്നിയിൽ ഹവിസ്സു ഹോമിക്കുന്നതുപോലെ പരിശുദ്ധമായ ആത്മശരീരത്തെ അതിഥിക്കു സമൎപ്പിപ്പാനായി അഗ്നിപ്രവേശംചെയ്തു.

ഈ അത്ഭുതകാൎയ്യം കണ്ടുകൊണ്ടിരുന്ന ലുബ്ധകന്റെ ഹൃദയത്തിനു പെട്ടെന്നൊരു മാററം സംഭവിച്ചു. അജ്ഞാനാന്ധകാരംകൊണ്ടു നിറഞ്ഞിരുന്ന അവന്റെ മനസ്സിൽ ജ്ഞാനസൂൎയ്യൻ ഉദിച്ചതുപോലെ തോന്നി. പാപകൃത്യങ്ങളിൽ മുങ്ങിക്കിടന്നിരുന്ന തന്നെ പക്ഷിവൎയ്യന്റെ ധൎമ്മകൎമ്മം മേല്പോട്ടു പിടിച്ചുയൎത്തുകയാണെന്നു വേടൻ വിചാരിച്ചു. ആ നിമിഷംവരെ ചെയ്തിരുന്ന ക്രൂരകൃത്യങ്ങളെ പഴിച്ചുകൊണ്ടു് അവൻ ഇപ്രകാരം വിലപിച്ചു.

"കഷ്ടം! കഷ്ടം! ഞാൻ എന്തൊരധൎമ്മമാണു് ഇത്ര നാളും ചെയ്തിരുന്നതു്. ഭാൎയ്യയ്ക്കും കുട്ടികൾക്കും നിന്ദ്യമായ എൻെറ നീചാത്മാവിന്നും വേണ്ടി എത്ര പക്ഷികളെയാണു ഞാൻ കഴുത്തു മുറിച്ചു കൊന്നിട്ടുള്ളതു്. പ്രാണികളുടെ ജീവനാശം വരുത്താതെ ജീവിതം നയിപ്പാൻ വേറെ അസംഖ്യം വഴികളുണ്ടായിരിക്കേ, ഹിംസകൊണ്ടു മലിനമായ വ്യാധവൃത്തിയെത്തന്നെ സ്വീകരിപ്പാൻ തോന്നിയതു് അജ്ഞാനംകൊണ്ടല്ലേ? ഒരു നരാധമൻെറ വിശപ്പു ശമിപ്പിപ്പാനായി തീയിൽ ചാടി ജീവനെ ത്യജിച്ച കപോതം ധൎമ്മത്തിൻെറ മാഹാത്മ്യത്തെ എനിക്കു നല്ലവണ്ണം മനസ്സിലാക്കിത്തന്നു. ഇനിമേൽ പാപകൎമ്മങ്ങളിൽ ഞാൻ പ്രവൎത്തിക്കയില്ല. ഭാൎയ്യയേയും കുട്ടികളേയും ത്യജിച്ചു് ഇന്നുമുതൽ ഞാൻ ഈ പ്രാവിനെപ്പോലെ ആത്മത്യാഗം ശീലിക്കുന്നുണ്ടു്. മാംസം തിന്നു തടിച്ച ഈ ദേഹത്തെ ഉപവാസംകൊണ്ടു ക്ലേശിപ്പിച്ചു കൃശമാക്കിക്കളയാം. വേനല്ക്കാലത്തു വെയിൽകൊണ്ടു നാൾക്കുനാൾ വററിപ്പോകുന്ന വെള്ളത്തോടുകൂടിയ പൊയ്കപോലെ വ്രതാനുഷ്ഠാനംകൊണ്ടു പ്രതിക്ഷണം ക്ഷീണിപ്പാൻപോകുന്ന ഈ ശരീരം മേലാൽ യാതൊരു പ്രാണിയേയും ഹിംസിക്കുന്നതല്ല.

ഇങ്ങിനെ പറഞ്ഞുകൊണ്ടു ധൎമ്മാചരണത്തിലുറച്ച മനസ്സോടുകൂടി ആ വ്യാധൻ കയ്യിലുണ്ടായിരുന്ന വില്ലുപൊട്ടിച്ചു ദൂരെ കളയുകയും വല ചീന്തി വ

ലിച്ചെറിയുകയും ചെയ്തു. കൂട്ടിലിട്ടടയ്ക്കപ്പെട്ടിരുന്ന പെൺപ്രാവിനെ പുറത്തേയ്ക്കു വിട്ടയച്ച് അല്പനിമിഷങ്ങൾക്കു മുമ്പു കണ്ട അത്യാശ്ചൎയ്യകരമായ ആത്മത്യാഗത്തെപ്പററി പിന്നേയും ആലോചിച്ചുകൊണ്ടിരിപ്പായി.

വ്യാധൻ ഇങ്ങിനെ ചിന്താമഗ്നനായിരിക്കെ, പഞ്ജരത്തിൽനിന്നു മുക്തയായ കപോതി ഭൎത്തുനാശംകൊണ്ടുള്ള ദുസ്സഹമായ ദുഃഖത്തോടുകൂടി പതിയുടെ ദേഹത്തെ ദഹിപ്പിച്ചിരുന്ന അഗ്നിയുടെ അടുക്കൽ പറന്നെത്തി. അത്ര ധൎമ്മിഷ്ഠനായ ഒരു ഭൎത്താവിനെ ലഭിപ്പാനുള്ള ഭാഗ്യമുണ്ടായതിൽ അനല്പമായ സന്തോഷമുണ്ടായിരുന്നുവെങ്കിലും വിചാരിക്കാതെ വന്നുചേൎന്ന വൈധവ്യത്തിന്റെ അസഹ്യതയെ ആലോചിച്ചപ്പോൾ അതിന്നു വലുതായ വ്യസനമുണ്ടായി. മലകളുടെ മുകളിലും, മരങ്ങളുടെ ഇടയിലും, പുഴകളുടെ മണൽതിട്ടുകളിലും, പൊയ്കകളുടെ പ്രാന്തദേശങ്ങളിലും പ്രിയപതിയോടുകൂടി പറന്നുകളിച്ചിരുന്ന പരമസുഖമായ യൌവനകാലത്തിന്റെ സ്മരണകൾ അതിന്റെ ഹൃദയത്തെ അത്യന്തം ദുഃഖിപ്പിച്ചു. ഒടുവിൽ വിരഹതാപംകൊണ്ടു ദഹിപ്പിക്കപ്പെട്ട പതിവ്രതയായ കപോതി ജീവിതസൎവ്വസ്വമായ പ്രിയഭൎത്താവിനെ അനുഗമിപ്പാൻ നിശ്ചയിച്ച് അതേ അഗ്നിയിൽതന്നെ വീണ് ആത്മശരീരത്തെ ദഹിപ്പിച്ചു. തീയ്യിൽകിടന്നു കത്തിക്കരിയുന്ന ശരീരത്തിലുള്ള പുണ്യജീവൻ പുറത്തേയ്ക്കു

നിൎഗ്ഗമിച്ച ഉടനെ ദിവ്യമായ ഒരു ശരീരത്തെ പ്രാപിച്ചു് ആകാശദേശത്തിൽ വിമാനത്തിൽ കയറിയിരിക്കുന്ന ഭൎത്താവിനെ കാണുകയും ഒരുമിച്ചു് അതിൽ കയറി സുകൃതംകൊണ്ടു സമ്പാദിച്ച സ്വൎഗ്ഗലോകത്തിലേയ്ക്കു ഗമിക്കുകയും ചെയ്തു.

കപോതദമ്പതികൾ സ്വൎഗ്ഗത്തേയ്ക്കു പോകുന്നതു കണ്ടുംകൊണ്ടു നിന്നിരുന്ന വേടൻ അന്നുമുതൽ അവയെപ്പോലെ ധൎമ്മം അനുഷ്ഠിച്ചു് അനശ്വരമായ സ്വൎഗ്ഗവാസസുഖം സമ്പാദിപ്പാൻ ഉറയ്ക്കുകയും സൎവ്വവും സന്യസിച്ച വായ്വാഹാരനായി തപസ്സു തുടങ്ങുകയും ചെയ്തു. തപസ്സു ചെയ്വാൻ യോഗ്യമായ ഒരു പ്രദേശം അന്വേഷിച്ചുകൊണ്ടു് കാടുതോറും ചുററി നടന്നിരുന്ന അവൻ ഒരുദിവസം തെളിഞ്ഞ തണുപ്പുള്ള വെള്ളവും താമരപ്പൂക്കളും നിറഞ്ഞ വലിയൊരു തടാകവും അതിന്റെ തീരത്തിൽ താപസന്മാൎക്കു താമസിപ്പാൻ തക്കതായ സ്ഥലവും കണ്ടെത്തി. ചുററും പറന്നു സ്വൈരമായി സഞ്ചരിച്ചിരുന്ന പക്ഷികളെ തിരിഞ്ഞുനോക്കുകകൂടി ചെയ്യാതെ വേടൻ സരസ്സമീപത്തിലേയ്ക്കു നടന്നപ്പോൾ വഴിക്കുണ്ടായിരുന്ന മൂൎച്ചയുള്ള മുള്ളുകൾ തട്ടി മേലെല്ലാം മുറിഞ്ഞു. ഇങ്ങിനെ അവൻ കഷ്ടപ്പെട്ടുകൊണ്ടിരിക്കെ, പൊടുന്നനവേ ഒരു കാററടിക്കുകയും അടുത്ത പ്രദേശത്തിൽ ഉണങ്ങിനിന്നിരുന്ന മരങ്ങൾ തമ്മിൽ കൂട്ടിമുട്ടി കാട്ടുതീയ്യു് കത്തിത്തുടങ്ങുകയും ചെയ്തു. ചരങ്ങളും അചരങ്ങളുമായ ജീവജാലങ്ങളെയെല്ലാം ദഹി

ല്പിച്ചു ഭസ്മമാക്കിയിരുന്ന ദാവാനലനിൽ ദുഷ്കൃത്യങ്ങൾ ചെയ്തു ഒടുവിൽ പശ്ചാത്തപിച്ചുകൊണ്ടിരുന്ന വേടൻ പലനാൾ ചെയ്ത പാപങ്ങളുടെ പ്രായശ്ചിത്തമായി സ്വദേഹത്തെ ദഹിപ്പിക്കുകയും കപോതങ്ങളെപ്പോലെ ദിവ്യമായ കളേബരത്തെ പ്രാപിക്കുകയും ചെയ്തു.

ഈശ്വരസൃഷ്ടികളിൽ എല്ലാററിലുംവെച്ച് ശ്രേഷ്ഠനായ മനുഷ്യനുപോലും ആത്മകർമ്മംകൊണ്ടു ധർമ്മോപദേശംചെയ്ത കപോതങ്ങളുടെ പാവനമായ ചരിത്രത്തെ ഒരു പ്രാവശ്യമെങ്കിലും കേൾക്കുന്നവരുടെ പാപങ്ങൾ ദിവ്യൌഷധം സേവിക്കുന്ന രോഗിയുടെ ദീനംപോലെയും, ഗംഗാജലം കുടിക്കുന്നവൻെറ ദാഹംപോലെയും ഉടനെതന്നെ തീരെ നശിച്ചുപോകുന്നതാണ്. പതിവായി പാരായണം ചെയ്താലുണ്ടാകുന്ന ഫലമെന്തായിരിക്കുമെന്നു പറയേണമോ?

---

## 3. നകുലോപാഖ്യാനം

ഭാരതയുദ്ധം കഴിഞ്ഞു കൌരവന്മാരുടെ കൈവശം ഉണ്ടായിരുന്ന തങ്ങളുടെ രാജ്യം മുഴുവനും വീണ്ടെടുത്ത പാണ്ഡവന്മാർ അവരുടെ ആധിപത്യം സ്ഥാപിപ്പാനായി ഒരു ദിഗ്വിജയം നടത്തുകയും അതിലുണ്ടായ വിജയത്തെ ആഘോഷിച്ചുംകൊണ്ടു ധർമ്മപുത്രർ ഒരു അശ്വമേധയാഗം അനുഷ്ഠിക്കുക

യും ചെയ്തു. യുധിഷ്ഠിരന്റെ സഹോദരന്മാരായ ഭീമസേനൻ, അൎജ്ജുനൻ, നകുലൻ, സഹദേവൻ, എന്നീ നാലു വീരന്മാർ നാലു ദിക്കുകളിലും പോയി ദിഗ്വിജയം ചെയ്തു സമ്പാദിച്ചുകൊണ്ടുവന്ന സമ്പത്തു മുഴുവനും ആ യജ്ഞത്തിൽ ചിലവു ചെയ്യുകയും വേദതത്വജ്ഞന്മാരായ അനേകം ഋഷിശ്രേഷ്ഠന്മാർ കൎമ്മങ്ങളെല്ലാം വിധിപ്രകാരം നടത്തുകയും ചെയ്തു. പാവനമായ ആ പുണ്യകൎമ്മത്തിൽ പങ്കുകൊള്ളുവാനും, ദുൎല്ലഭം ചില ചക്രവൎത്തികൾക്കുമാത്രം നടത്തുവാൻ കഴിയുന്ന ആ മഹോത്സവം കണ്ടു ദാനങ്ങൾ വാങ്ങുവാനുമായി കൂടിയിരുന്ന അസംഖ്യം ബ്രാഹ്മണരെ പലവിധത്തിലുള്ള ദാനങ്ങളും ദക്ഷിണയും കൊടുത്തു തൃപ്തിപ്പെടുത്തിയശേഷം യുധിഷ്ഠിരൻ യുദ്ധത്തിൽ മരിക്കാതെ ജീവിച്ച ചാൎച്ചക്കാരെയും വേഴ്ചക്കാരെയും വിവിധങ്ങളായ സമ്മാനങ്ങളെക്കൊണ്ടു സന്തോഷിപ്പിച്ചു. അശക്തന്മാൎക്കും അംഗവൈകല്യം നിമിത്തം ദീനദശയിൽ അകപ്പെട്ടു ദുഃഖിക്കുന്ന ദരിദ്രന്മാൎക്കും വേണ്ടതെല്ലാം വേണ്ടുവോളം കൊടുക്കപ്പെട്ടു. ഇപ്രകാരം കൎമ്മത്തിന്റെ ശുദ്ധികൊണ്ടും ദാനത്തിന്റെ ബാഹുല്യംകൊണ്ടും അതേവരെ ലോകത്തിൽ നടത്തപ്പെട്ട സകല യാഗങ്ങളേയും അതിശയിച്ചിരുന്ന ആ യജ്ഞത്തെ ബ്രാഹ്മണരെല്ലാം പ്രശംസിച്ചു. അത്ര ദ്രവ്യസമൃദ്ധിയുള്ള ആ യാഗത്തിൽചെയ്ത ഹോമങ്ങൾകൊണ്ടു പ്രസാദിച്ച ദേവന്മാർ ധൎമ്മാത്മജന്റെ ശിരസ്സിൽ പുഷ്പ

വർഷംചെയ്തു.

യാഗാവസാനത്തിൽ മംഗളസ്നാനംചെയ്ത ചക്രവർത്തിയെ യാചകന്മാരും സാമന്തഭൂപന്മാരും മറ്റും പ്രശംസിച്ചുകൊണ്ടിരുന്നു. അപ്പോൾ എവിടെനിന്നോ വന്ന ഒരു നകുലം യാഗം നടന്നിരുന്ന ശാലയിലേയ്ക്കു കടന്നുചെന്നു കുറേനേരം അവിടെയെല്ലാം കിടന്നുരുണ്ടു. ഒടുവിൽ അത്യുച്ചമായ സ്വരത്തിൽ, മനുഷ്യർ സംസാരിക്കുംപോലെ, ഇപ്രകാരം പറഞ്ഞു:—"അല്ലയോ രാജാക്കന്മാരെ, കുരുക്ഷേത്രനിവാസിയും ഉഞ്ഛവൃത്തിയും ആയ ബ്രാഹ്മണൻ ഒരിടങ്ങഴി മലർപ്പൊടികൊണ്ടു ചെയ്ത യജ്ഞത്തിന്നു ശരിയല്ല ഈ കഴിഞ്ഞ യാഗം."

നകുലത്തിന്റെ ഈ വാക്കുകൾ കേട്ടു് ആശ്ചര്യപ്പെട്ടു ബ്രാഹ്മണരെല്ലാം ആ അപമാനകരമായ അപവാദം പുറപ്പെടുവിച്ചതു് ആരാണെന്നു അന്വേഷിച്ചപ്പോൾ യാഗശാലയുടെ ഒരു മൂക്കിൽ ഒതുങ്ങിക്കിടന്നിരുന്ന കീരിയെ കണ്ടെത്തി. മിനുപ്പേറിയ അതിന്റെ മേനിയിലൊരു പകുതി മിന്നുന്ന പൊൻനിറത്തോടുകൂടിയിരുന്നതു കണ്ടിട്ടു് അതു സാധാരണയായ ഒരു കീരിയാവില്ലെന്നു് അവർ ഉറയ്ക്കുകയും യാഗത്തെ നിന്ദിച്ചതു് ആ നകുലമാണെന്നു് അറിഞ്ഞു് അതിനോടു ചോദിക്കുകയും ചെയ്തു.

ബ്രാഹ്മണർ—ഹേ നകുലശ്രേഷ്ഠ! ദിവ്യമായ രൂപം ധരിച്ചുംകൊണ്ടു മനുഷ്യനെപ്പോലെ സംസാരിക്കുന്ന നീ ആരാണു്? എവിടെനിന്നാണു നീ വ-

രുന്നതു്? വേദവിധിപ്രകാരം വേണ്ടുംവണ്ണം ഞങ്ങൾ നടത്തിയ ഈ യാഗത്തെ നിന്ദിക്കുവാൻ തക്കവണ്ണം എന്തൊരു ജ്ഞാനമാണു നിനക്കുള്ളതു്? ദേവന്മാരെ ഹവിർദ്ദാനംകൊണ്ടും, പിതൃക്കളെ ശ്രാദ്ധതർപ്പണങ്ങൾകൊണ്ടും, ബ്രാഹ്മണരെ ദാനങ്ങൾകൊണ്ടും തൃപ്തിപ്പെടുത്തിയ ഈ യാഗത്തിൽ എന്തൊരു കർമ്മവൈകല്യമാണു നീ കണ്ടിട്ടുള്ളതു്? ദരിദ്രന്മാരെ ദാനങ്ങൾകൊണ്ടും സുഹൃജ്ജനങ്ങളെ സമ്മാനങ്ങൾകൊണ്ടും സന്തോഷിപ്പിച്ച ഈ മഹാസത്രത്തിൽ സമ്പത്തിൻെറ ന്യൂനതയുള്ളതായി ആൎക്കുതന്നെ പറയുവാൻ കഴിയും? നാലു ദിക്കുകളേയും ശ്ലാഘ്യമായ വിധത്തിൽ ജയിച്ചു ന്യായമായി നേടിയ പണംകൊണ്ടു ദാനധൎമ്മങ്ങൾ നടത്തി, അനാഥന്മാൎക്കു രക്ഷനല്കി, ശരണാഗതന്മാൎക്കു് അഭയപ്രദാനം ചെയ്തു ഈ വിജയോത്സവത്തിൽ എന്തൊരു പൌരുഷക്കുറവാണു നിനക്കു പറവാനുള്ളതു്? നിനക്കു തോന്നിയ തരക്കേടു് എന്തായാലും പറഞ്ഞുകേട്ടാൽ കൊള്ളാമെന്നുണ്ടു്.

വേദജ്ഞന്മാരായ വിപ്രന്മാരുടെ വിനയപൂൎവ്വകമായ ഈ വാക്കു കേട്ടു നകുലം ഉറക്കെയൊന്നു പൊട്ടിച്ചിരിച്ചു് അവരോടു പറഞ്ഞു:— "ഞാൻ പറഞ്ഞതു പൊളിയാണൊ എന്നു നിങ്ങൾ ലേശം ശങ്കിക്കേണ്ട. നാലുനാഴി മലർപ്പൊടികൊണ്ടു നടത്തിയ യജ്ഞത്തിൻെറ മാഹാത്മ്യത്താൽ സകുടുംബനായി

സ്വൎഗ്ഗം പ്രാപിച്ച ഉഞ്ഛവൃത്തിയുടെ പാവനചരിത്രം കവികൾ കെട്ടിച്ചമച്ച ഒരു കഥയല്ല; ഞാൻ കണ്ടനുഭവിച്ച യഥാൎത്ഥസംഭവമാണു്. ആ കഥ കേൾക്കുവാൻ നിങ്ങൾക്കു കൌതുകമുണ്ടെങ്കിൽ പറയാം. മനസ്സിരുത്തി കേട്ടുകൊള്ളുക. ആ അത്ഭുതചരിതം മുഴുവൻ കേട്ടു കഴിയുമ്പോൾ എന്റെ ഈ ശരീരത്തിൽ പകുതി പൊന്നായ്ത്തീരുവാനുള്ള കാരണവും നിങ്ങൾക്കു മനസ്സിലാകും" എന്നു പറഞ്ഞു് ആ സ്വൎണ്ണക്കീരി മോടിയില്ലാത്ത മഹായജ്ഞത്തിന്റെ വൃത്താന്തം ശ്രദ്ധാപൂൎവ്വം ശ്രവിക്കുവാൻ തയ്യാറായ വിപ്രന്മാരോടു വീണ്ടും തുടൎന്നു പറഞ്ഞു:—

ധൎമ്മങ്ങളുടെ വിളനിലമായ കുരുക്ഷേത്രത്തിൽ ധൎമ്മജ്ഞനും ധൎമ്മാത്മാവുമായ ഒരു ബ്രാഹ്മണൻ പാൎത്തിരുന്നു. അദ്ദേഹത്തിന്നു കുടുംബമുണ്ടായിരുന്നുവെങ്കിലും അദ്ദേഹം ധനധാന്യങ്ങൾ സമ്പാദിച്ചു ശേഖരിക്കുക പതിവുണ്ടായിരുന്നില്ല. പ്രകൃതിയുടെ പ്രസാദത്താൽ പട്ടുമുളയായി മുളച്ചുണ്ടാകുന്ന നെല്ലിന്റെ കതിരിൽനിന്നു കൊഴിഞ്ഞുവീഴുന്ന നെന്മണികൾ പെറുക്കിയെടുത്തോ ഭിക്ഷാടനംചെയ്തോ ദിവസവൃത്തി കഴിച്ചുകൂട്ടിയിരുന്ന ആ ബ്രാഹ്മണൻ അന്നന്നു ഭക്ഷണത്തിന്നു വേണ്ടതിലധികം ഒരു നാളും അന്വേഷിച്ചിരുന്നില്ല. പുണ്യകൎമ്മങ്ങൾ ചെയ്യുന്നതിലും ഈശ്വരനെ ഭജിക്കുന്നതിലും താല്പൎയ്യമുണ്ടായിരുന്നതിനാൽ വേണ്ടതിലധികം വിത്താൎജ്ജനംചെയ്തു് ആയുസ്സിനെ വൃഥാ വ്യയംചെയ്വാൻ അ

ദ്ദേഹത്തിന്നു മനസ്സില്ലാതിരുന്നതു വിവേകത്തിന്റെ ലക്ഷണമാണെന്നു വിദ്വാന്മാർ വിചാരിച്ചിരുന്നു.

അദ്ദേഹം പതിവായി പുലരുമ്പോൾ എഴുന്നേററു പ്രാതഃസ്നാനംചെയ്തു നിത്യകൎമ്മങ്ങളെല്ലാം നിയമപ്പടിക്കു നടത്തും. അതിന്റെ ശേഷം, അങ്ങുമിങ്ങും കൊഴിഞ്ഞുകിടക്കുന്ന നെന്മണി കൊത്തിത്തിന്നുവാൻ പോകുന്ന കപോതങ്ങളെപ്പോലെ, വല്ല ദിക്കിലും പോയി ആഹാരത്തിന്നു എന്തെങ്കിലും സമ്പാദിക്കും. ഉച്ചയാകുമ്പോൾ കിട്ടിയതുംകൊണ്ടു ഗൃഹത്തിലേയ്ക്കു തിരിച്ചെത്തി, അതിഥികൾ വല്ലവരുമുണ്ടെങ്കിൽ, ഉള്ളതുകൊണ്ട് അവരെ സത്കരിച്ചു താനും ഭക്ഷണം കഴിക്കും. ചില ദിവസം വിശപ്പുമാറുവാൻ വേണ്ടേടത്തോളം ഭക്ഷണം കിട്ടും; ചിലപ്പോൾ കിട്ടിയില്ലെന്നും വരും. അങ്ങിനെയെല്ലാമാണെങ്കിലും അദ്ദേഹം സ്വധൎമ്മങ്ങളെ അനുഷ്ഠിച്ചുംകൊണ്ടിരുന്നതല്ലാതെ ധനാൎജ്ജനത്തിന്നു പ്രയത്നിച്ചതേ ഇല്ല.

ഇങ്ങിനെയിരിക്കെ ഒരിക്കൽ നാട്ടിൽ മുഴുവനും ദാരുണമായ ദുൎഭിക്ഷം ബാധിച്ചു. ധനധാന്യങ്ങൾ ശേഖരിച്ചു ശീലിക്കാത്ത ബ്രാഹ്മണശ്രേഷ്ഠൻ വലിയ കുഴക്കത്തിലായി. തന്റെയും കുടുംബത്തിന്റെയും ദിവസവൃത്തി കഴിച്ചുകൂട്ടുവാൻ ഒരു വഴിയും കാണാതെ അദ്ദേഹം കഷ്ടപ്പെട്ടു. വേണ്ടസമയത്തു ഭക്ഷണം കിട്ടാതെ വിശന്നു വലഞ്ഞ വിപ്രകുടുംബം വീട്ടു

വിട്ടു പുറത്തേക്കിറങ്ങി നാടുതോറും ഭിക്ഷാടനം ചെയ്തുതുടങ്ങി. ഒരുനാൾ ഉച്ചയാകുന്നതുവരെ വെയിലത്തു നടന്നു തളൎന്നു വിപ്രൻ ഒന്നും കിട്ടാതെ മടങ്ങിവന്നു. അന്നു് എല്ലാവരും പട്ടിണി കിടക്കേണ്ടിവരുമെന്നു തീൎച്ചപ്പെടുത്തി. പക്ഷെ, ഉച്ചതിരിഞ്ഞപ്പോൾ ദൈവവശാൽ ആരോ അവൎക്കു് ഒരിടങ്ങഴി നെല്ലു കൊടുത്തു. അതുകൊണ്ടു മലർപ്പൊടിയുണ്ടാക്കി വിപ്രനും, വിപ്രപത്നിയും, വിപ്രപുത്രനും, പുത്രഭാൎയ്യയുംകൂടി നാഴിവീതം പങ്കിട്ടെടുത്തു ഭക്ഷിച്ചു പ്രാണരക്ഷചെയ്യാമെന്നു വിചാരിച്ചു.

അവർ മലർപ്പൊടി ഭാഗിച്ചു ഭക്ഷിപ്പാൻ ഭാവിക്കുമ്പോൾ യദൃച്ഛയായി ഒരു ബ്രാഹ്മണൻ അവരുടെ ഭവനത്തിലേയ്ക്കു കയറിച്ചെന്നു. അതിഥിയെക്കണ്ടു സന്തോഷം പൂണ്ട ഗൃഹസ്ഥൻ വഴിനടന്നു ക്ഷീണിച്ച ആ വിപ്രനെ എതിരേററു സ്വാഗതം പറഞ്ഞു് അകത്തേയ്ക്കു വിളിച്ചുകൊണ്ടുപോയി ദൎഭപ്പുല്ലു മടഞ്ഞു ഉണ്ടാക്കിയ ഒരു പായയിൽ ഇരുത്തി കാലു കഴുകിച്ചു. അപ്പോഴയ്ക്കും അദ്ദേഹത്തിൻെറ പുത്രൻ വെയിൽകൊണ്ടു തളൎന്ന അതിഥിയെ ഒരു വിശറിയെടുത്തു വീശി വിശ്രമിപ്പിക്കുവാൻ തുടങ്ങി. ഗൃഹസ്ഥൻെറ ഭാൎയ്യ അതിഥിക്കു ഭക്ഷിപ്പാൻ എന്താണു കൊടുക്കേണ്ടതു് എന്നാലോചിച്ചുകൊണ്ടിരിപ്പായി. ഇതിലിടയ്ക്കു ഗൃഹസ്ഥൻ ക്ഷുത്തുകൊണ്ടു ക്ഷീണനായ അതിഥിയെ അൎഘ്യപാദ്യാദികൾകൊണ്ടു പൂജിച്ചു തനിക്കായി എടുത്തുവെച്ചിരുന്ന നാഴി മലർ

പ്പൊടിയെ അദ്ദേഹത്തിന്നു വിളമ്പിക്കൊടുത്തു മധു രമായി അദ്ദേഹത്തോടു പറഞ്ഞു.

ഗൃഹസ്ഥൻ — അല്ലയോ ബ്രാഹ്മണസത്തമ, ഈ മലർ പ്പൊടി ന്യായമായി സമ്പാദിക്കപ്പെട്ടതും, ശുചി യായി ഉണ്ടാക്കപ്പെട്ടതുമാണു്. ഇതു ഭക്ഷിച്ചു് അ ങ്ങയുടെ വിശപ്പു ശമിപ്പിക്കുക.

അതിഥി അതു സ്വീകരിച്ചു ഭക്ഷിച്ചു എങ്കിലും അദ്ദേഹത്തിൻെറ വിശപ്പു ശമിച്ചില്ല. ഗൃഹസ്ഥനാ യ ഉഞ്ഛവൃത്തി വിഷണ്ണനായിത്തീൎന്നു. തൻെറ ഓ ഹരി മുഴുവനും അതിഥിക്കു ഭക്ഷിപ്പാൻ കൊടുത്തി ട്ടും അദ്ദേഹത്തിൻെറ വിശപ്പു ശമിക്കാത്തതുകണ്ടു വിഷാദിച്ചിരിക്കുന്ന ഭൎത്താവിനെ ആശ്വസിപ്പി ച്ചുംകൊണ്ടു സഹധൎമ്മിണിയായ ഗൃഹസ്ഥപത്നി പറഞ്ഞു.

ഗൃഹസ്ഥപത്നി — എൻെറ ഓഹരിയും ആ അതിഥി ക്കു കൊടുക്കുക. അതിഥിയെ തൃപ്തിപ്പെടുത്തുവാൻ ഗൃഹസ്ഥനെപ്പോലെ ഗൃഹിണിയും കടപ്പെട്ടവ ളാണല്ലൊ. എൻെറ പ്രാണനാഥനായ അങ്ങുന്നു ഭക്ഷിക്കാതെ ഇരിക്കെ ഞാൻ മാത്രം ഭക്ഷിക്കുന്നതു ചിതമല്ല. അതുകൊണ്ടു് എൻെറ ഈ ഓഹരിയും കൂടി അദ്ദേഹം ഭക്ഷിക്കട്ടെ.

ഗൃഹസ്ഥൻ — പ്രിയേ, നീ ഇപ്രകാരം പറയുന്നതു ശ രിയല്ല. പ്രകൃത്യാതന്നെ എന്നേക്കാൾ വളരെ അധികം ദുൎബ്ബലയായ നീ വ്രതോപവാസങ്ങൾ കൊണ്ടു് അത്യന്തം ക്ഷീണിച്ചിരിക്കുന്നു. ത്വശ

സ്ഥികൾമാത്രം ശേഷിപ്പുള്ള ശോഷിച്ച നിൻെറ ശരീരം ക്ലേശാൎഹമല്ല. വ്രതശുശ്രൂഷകൊണ്ടും ഭൎത്തൃശുശ്രൂഷകൊണ്ടും ശ്രാന്തയായ നിനക്കു പട്ടിണി കിടക്കുവാൻ ശക്തിയില്ല. തങ്ങളുടെ സുഖത്തിന്നും ധൎമ്മസമ്പാദനത്തിന്നും കാരണഭൂതമാരായ പത്നിമാരെ ദുഃഖിപ്പിക്കുന്ന പുരുഷന്മാൎക്കു ഇഹലോകത്തിലും പരലോകത്തിലും സുഖമില്ലെന്നാണു് വിദ്വാന്മാർ പറയുന്നതു്.

ഗൃഹസ്ഥപത്നി—സുഖദുഃഖങ്ങളും ധൎമ്മാധൎമ്മങ്ങളും ഭാൎയ്യാഭൎത്താക്കന്മാൎക്കു സമങ്ങളാണല്ലോ. ഈശ്വരതുല്യനായ പതി പട്ടിണി കിടക്കുമ്പോൾ ഭക്ഷിക്കുന്ന പത്നിക്കു് അതുകൊണ്ടെന്തൊരു സുഖമാണുണ്ടാവുക ? അതിഥിയെ തൃപ്തിപ്പെടുത്തുവാൻ സാധിക്കാത്തതിലുള്ള താപവും പാപവും അങ്ങയ്ക്കും എനിക്കും ഒപ്പമല്ലേ ? അതിനാൽ അങ്ങുന്നു് എൻെറ മലർപ്പൊടിയുംകൂടി അതിഥിക്കു കൊടുക്കുകയാണു വേണ്ടതു്.

പത്നി എത്ര പറഞ്ഞിട്ടും ഗൃഹസ്ഥൻ അവളുടെ ആഹാരത്തെ അതിഥിക്കു കൊടുപ്പാൻ കൂട്ടാക്കിയില്ല. അതിഥിസല്ക്കാരംപോലെ കുടുംബസംരക്ഷണവും ഗൃഹസ്ഥൻെറ കൎത്തവ്യമാണല്ലോ. ഒടുവിൽ അവൾതന്നെ തൻെറ മലർപ്പൊടി അതിഥിക്കു കൊടുത്തു. അതിഥി അതും വാങ്ങി ആൎത്തിയോടെ ഭക്ഷിച്ചു. എന്നിട്ടും അദ്ദേഹത്തിൻെറ വിശപ്പിന്നു് ഒരു കുറവുമുണ്ടായില്ല. ഉഞ്ഛവൃത്തി പിന്നേയും വിഷാ

ഭംകൊണ്ടു വ്യാകുലനായി. അതു കണ്ടപ്പോൾ അ ദ്ദേഹത്തിൻെറ പുത്രനും തൻെറ ഓഹരിയെ അച്ഛ ൻെറ കൈവശം കൊടുത്തു പറഞ്ഞു.

പുത്രൻ—ക്ഷുത്തുകൊണ്ടു പീഡിതനായ അതിഥിക്ക് ഇതുംകൂടി കൊടുക്കുക. പിതാവിൻെറ ജീവിത ത്തേയും ധമ്മത്തേയും പരിപാലിക്കുന്നതാണ് ഒ രു പുത്രൻെറ പരമമായ ധമ്മം. സ്വജീവിതത്തെ ക്കാൾ ധമ്മത്തെ രക്ഷിപ്പാൻ അധികം അഭില ഷിക്കുന്ന അങ്ങയുടെ ആഗ്രഹസിദ്ധിക്ക് ഇതും ഉ പകരിക്കട്ടെ. വൃദ്ധനായ അങ്ങുന്നു ശരീരധാരണ ത്തിൽപോലും ശ്രദ്ധിക്കാതെ ധമ്മത്തെ രക്ഷിക്കു മ്പോൾ തരുണനായ ഞാൻ ചെയ്യേണ്ടതെന്താ ണെന്നു സംശയിപ്പാനുണ്ടോ?

ഗൃഹസ്ഥൻ—നമ്മൾ രണ്ടുപേരും ഒരുപോലെ അല്ല. ഞാൻ ചിരകാലം സുഖങ്ങൾ അനുഭവിച്ചു ജീവി തത്തിൽ നിരഭിലാഷനായ്ത്തീന്നിരിക്കുന്നു. വളരെ തപസ്സുകൾചെയ്തു ക്ലേശങ്ങൾ സഹിച്ചു ശീലിച്ചു എനിക്കു ദുഃഖാനുഭവത്തിലും മരണത്തിലും ഭയ മില്ലാതായിട്ടുണ്ടു്. നീ ഒരു ബാലനാണ്. നീ ഇത്ര ചെറുപ്പത്തിൽതന്നെ കായക്ലേശംചെയ്തു് ആയു സ്സിനെ ക്ഷയിപ്പിച്ചാൽ സുഖാനുഭവത്തിന്നും ധമ്മാജ്ജനത്തിന്നും വഴിയില്ലാതായിത്തീരും. എ ങ്കിലും നിൻെറ ധമ്മശ്രദ്ധയെ ഞാൻ അഭിനന്ദി ക്കുന്നു. അതിനെ നശിപ്പിപ്പാൻ ഞാൻ ആഗ്ര ഹിക്കുന്നതുമില്ല.

എന്നുപറഞ്ഞു ഗൃഹസ്ഥൻ പുത്രൻെറ മലപ്പൊടി വാങ്ങി അതിഥിക്കു ദാനംചെയ്തു. സ്വർഗ്ഗിക്കുന്നതെല്ലാം ദഹിപ്പിക്കുന്ന അഗ്നിപോലെ ജ്വലിക്കുന്ന ബുഭുക്ഷയാൽ ബാധിക്കപ്പെട്ട അതിഥിക്ക് അതുകൊണ്ടും തൃപ്തി വന്നില്ല. ധർമ്മാത്മാവായ ഗൃഹസ്ഥൻ പിന്നെ വിഷാദമഗ്നനായി. അപ്പോൾ പുത്രഭാര്യ അവളുടെ ഓഹരിയായി വേർതിരിച്ചുവെച്ചിരുന്ന മലർപ്പൊടിയേയും ശ്വശുരൻെറ കൈവശംകൊടുത്ത് അതും അതിഥിക്കു സമർപ്പിക്കുവാൻ അപേക്ഷിച്ചു. ബാലയായ അവളുടെ ആഹാരത്തെ അപഹരിക്കുന്നതു ശരിയല്ലെന്നു ഗൃഹസ്ഥനു തോന്നി. എങ്കിലും അവളുടെ നിർബ്ബന്ധത്താൽ ഒടുവിൽ അദ്ദേഹം അതും അതിഥിക്കു നൽകി. ആ മലപ്പൊടികൂടി ഭക്ഷിച്ചപ്പോൾ അതിഥിക്കു സംതൃപ്തി വരികയും പുരുഷവേഷം പൂണ്ടു ബ്രാഹ്മണൻെറ ധർമ്മശ്രദ്ധയെ പരീക്ഷിപ്പാനായി വന്ന ധർമ്മം സകുടുംബനായ ബ്രാഹ്മണനോട് ഇപ്രകാരം പറകയും ചെയ്തു.

ധർമ്മം—അല്ലയോ ബ്രാഹ്മണ! അങ്ങയുടെ ഈ ദാനംകൊണ്ടു ഞാൻ ഏററവും സന്തുഷ്ടനായിരിക്കുന്നു. ന്യായാർജ്ജിതവും നിർമ്മലഹൃദയത്തോടുകൂടി ദാനം ചെയ്യപ്പെട്ടതുമായ അങ്ങയുടെ മലർപ്പൊടി ഭക്ഷിച്ചതുകൊണ്ടുള്ള പ്രീതി ഇതിന്നുമുമ്പ് ഒരിക്കലും ഞാൻ അനുഭവിക്കാത്തതാണു്. അങ്ങയുടെ ദാനത്തെ പ്രശംസിച്ചുകൊണ്ടു ദേവകൾ ഇതാ പുഷ്പവർഷം ചെയ്യുന്നു. പുത്രകളത്രാദികളിലുള്ള

സ്നേഹത്താലും ആത്മരക്ഷണത്തിലുള്ള അഭിനിവേശത്താലും ധൎമ്മത്തെ വിസ്മരിക്കാതെ ഭക്തിപൂൎവ്വം സൎവ്വസ്വവും ദാനംചെയ്തു അങ്ങുന്നു സ്വൎഗ്ഗവാസത്തിന്നു യോഗ്യനായിത്തീൎന്നിരിക്കുന്നു. അങ്ങുന്നു് ഇപ്പോൾ നടത്തിയ ഈ ദാനയജ്ഞം ദ്രവ്യവിഷയത്തിൽ വളരെ നിസ്സാരമാണെങ്കിലും ചിത്തശുദ്ധികൊണ്ടും ശ്രദ്ധാഭക്തികൾകൊണ്ടും നിസ്തുല്യമാണു്. ദാനത്തിൽ മുഖ്യങ്ങളായ അംശങ്ങൾ ചിത്തശുദ്ധിയും ദ്രവ്യശുദ്ധിയുമാകുന്നു. ദാനം ചെയ്യപ്പെടുന്ന വസ്തുവിന്റെ വലുപ്പം വളരെ അപ്രധാനമായ അംശമാണു്. അനേകായിരം ഗോക്കളെ ദാനം ചെയ്തു സുകൃതം നേടിയ നൃഗമഹാരാജാവു സ്വന്തമല്ലാത്ത ഒരൊററപ്പശുവിനെ ദാനം ചെയ്തതു നിമിത്തം നരകത്തിൽ പതിച്ചു. സ്വശരീരത്തിൽനിന്നു മാംസം മുറിച്ചു പരുന്തിന്നു കൊടുത്തു പ്രാവിന്റെ പ്രാണനെ രക്ഷിച്ച ശിബിചക്രവൎത്തിയാകട്ടെ, അത്ര മാത്രം കൊണ്ടു സ്വൎഗ്ഗവാസസുഖത്തെയാണു് ലഭിച്ചതു്. വിപുലങ്ങളായ ദാനദക്ഷിണകളോടുകൂടി അനുഷ്ഠിക്കപ്പെട്ട ഒരു വലിയ അശ്വമേധയാഗവും നിൎമ്മലമായ മനസ്സോടും ഭക്തിഭരിതമായ ശ്രദ്ധാതിശയത്തോടുംകൂടി നാലുനാഴി മലപ്പൊടികൊണ്ടു നിങ്ങൾ നടത്തിയ പവിത്രമായ യജ്ഞവും ഫലത്തിൽ തുല്യങ്ങളാണു്. അതുകൊണ്ടു് അങ്ങുന്നു കുടുംബസഹിതനായി ധൎമ്മാൎജ്ജി

തമായ പുണ്യലോകത്തെ അനുഭവിപ്പാൻ പുറപ്പെടുക. നിങ്ങൾക്കു കയറിപ്പോകുവാനായി ഇതാ ദിവ്യമായ വിമാനം വന്നുനില്ക്കുന്നു. നിങ്ങളുടെ ആതിത്ഥ്യം അനുഭവിപ്പാൻ വന്ന ഈ ഞാൻ മനുഷ്യരൂപം കൈക്കൊണ്ട ധൎമ്മമാണ്; മററാരുമല്ല.

മൂൎത്തിമത്തായി അവതരിച്ച സാക്ഷാൽ ഭഗവാനായ ധൎമ്മം ഇപ്രകാരം അരുളിച്ചെയ്ത വാക്കുകൾ കേട്ട് ആനന്ദപരവശനായ വിപ്രവൎയ്യനും അദ്ദേഹത്തിൻെറ പുത്രാദികളും വിമാനത്തിൽ കയറി പുണ്യലബ്ധമായ പരമാനന്ദം അനുഭവിപ്പാനായി സ്വൎഗ്ഗലോകത്തേയ്ക്കു ഗമിക്കുകയും ചെയ്തു.

അതിൻെറ ശേഷം ആ പുണ്യവാന്മാരുടെ ഗൃഹത്തിലുള്ള ഒരു അളയിൽ പാൎത്തിരുന്ന ഞാൻ കിട്ടുന്നതു വല്ലതും പെറുക്കിത്തിന്നുവാനായി പതിവുപ്രകാരം പുറത്തേയ്ക്കു വന്നു. ആ ദിവ്യനായ അതിഥിയെ പൂജിക്കുകയും ഭുജിപ്പിക്കുകയുംചെയ്ത സ്ഥലത്തിൽ വല്ലതും കിടപ്പുണ്ടോ എന്നു നോക്കുവാനായി ഞാൻ അവിടെയെല്ലാം ചുററിനടന്നു. എനിക്കു തിന്മാൻതക്കവണ്ണം ഒന്നും കിട്ടിയില്ലെങ്കിലും മലപ്പൊടിയുടെ സംസൎഗ്ഗംകൊണ്ടും അതിഥിയെ കാൽകഴുകിച്ച തീൎത്ഥജലത്തിൻെറ സ്പൎശംകൊണ്ടും ദേവകൾ വൎഷിച്ചിരുന്ന പുഷ്പങ്ങളുടെ സമ്പൎക്കംകൊണ്ടും എൻെറ ശരീരത്തിൽ പകുതി സ്വൎണ്ണമയമായിത്തീൎന്നു. അന്നുമുതൽ അതുപോലെ പാവനമായ യജ്ഞാന്തര

ത്തെ അന്വേഷിച്ചുംകൊണ്ടു ഞാൻ നാടുതോറും നടക്കുകയാണു്. അനേകം തപോവനങ്ങളിലും യാഗശാലകളിലും പോയി അതുപോലെയുള്ള മറെറാരു പരിശുദ്ധകൎമ്മം കാണ്മാൻ കഴിയാതെ ഇരിക്കുമ്പോഴാണു യുധിഷ്ഠിരമഹാരാജാവിൻെറ യാഗം നടക്കുന്നതായി ഞാൻ കേട്ടതു്. ആ വൎത്തമാനം കേട്ട ഉടനെ ഞാൻ അസാമാന്യസന്തോഷത്തോടുകൂടി ഇങ്ങോട്ടു പുറപ്പെട്ടു. ഈ യാഗശാലയിൽ മുഴുവനും കിടന്നുരുണ്ടിട്ടും എൻെറ ശരീരത്തിലുള്ള ഒരു രോമംപോലും സുവൎണ്ണവൎണ്ണമായില്ല. മുമ്പുതന്നെ സൌവൎണ്ണമായിത്തീൎന്നിരുന്ന ശരീരാൎദ്ധമല്ലാതെ ബാക്കിയുള്ള ഭാഗം ഒരു ലേശംപോലും തങ്കനിറമായിട്ടുണ്ടോ എന്നു നിങ്ങൾതന്നെ നോക്കുക. അതുകൊണ്ടാണു ഞാൻ നാലുനാഴി മലപ്പൊടികൊണ്ടു നിൎമ്മലചിത്തനായ വിപ്രൻ നടത്തിയ യജ്ഞം ഇതിനേക്കാൾ മാഹാത്മ്യമേറിയതാണെന്നു പറഞ്ഞതു്."

എന്നിപ്രകാരം നകുലം പറഞ്ഞ വിസ്മയാവഹമായ വിപ്രയജ്ഞവൃത്താന്തം കേട്ടു യുധിഷ്ഠിരപുരോഹിതന്മാർ ദ്രവ്യദൎപ്പമെല്ലാം ദൂരെക്കളഞ്ഞു ദരിദ്രനായ ദ്വിജവരൻെറ ദാനത്തെ പ്രശംസിച്ചുകൊണ്ടു യഥാഗതം ഗമിച്ചു.

# എ. പദാൎത്ഥവിവരണം

1. ഭാരതവൎഷം — സംസ്കൃതഭാഷ സംസാരിച്ചിരുന്ന ആൎയ്യന്മാരുടെ പണ്ടേക്കുപണ്ടേ ഉള്ള ഭൂമിശാസ്ത്രത്തിൽ ഭൂമിയെ ഒമ്പതു് ഖണ്ഡങ്ങളായി വിഭാഗിച്ചിരുന്നു. അവയിലൊന്നാണു് ഭാരതവൎഷം. അതായതു്, പിന്നീടു മറുനാട്ടുകാർ ഇന്ത്യ എന്നു പേരിട്ട നമ്മുടെ രാജ്യം.

2 ക്ഷത്രിയന്മാർ — ഇന്ത്യയിൽ ആദ്യത്തിലുണ്ടായ നാലു ജാതികളിൽ മാന്യതകൊണ്ടു രണ്ടാമത്തെ ജാതിക്കാർ. ഇവരുടെ പ്രവൃത്തി നാടു വാഴുകയാണു്.

3. മഹാബലി ചക്രവൎത്തി — മഹാബലി ഒരു അസുരരാജാവായിരുന്നു. മൂന്നുലോകവും കീഴടക്കിയിരുന്ന അദ്ദേഹത്തിന്റെ കൈവശത്തിൽനിന്നു് അതു മുഴുവൻ വാങ്ങുവാനായി വിഷ്ണു വാമനാവതാരംചെയ്തു ബ്രഹ്മചാരിയുടെ വേഷം കൈക്കൊണ്ടു മൂന്നടി മണ്ണു യാചിച്ചു. ത്രിലോകചക്രവൎത്തി തരാമെന്നു വാക്കുകൊടുത്തു. വിഷ്ണു അളന്നപ്പോൾ മൂന്നു ലോകവുംകൂടി മൂന്നടി തികഞ്ഞില്ല. മഹാബലിക്കു് ഇരിപ്പാൻ ഒരിടമില്ലാതായി. വാഗ്ദത്തം രക്ഷിക്കേണമെന്നില്ലെങ്കിൽ അങ്ങിനെ കഷ്ടിക്കേണ്ടിവരില്ലായിരുന്നു.

4. പഞ്ചഭൂതങ്ങൾ — മണ്ണു്, വെള്ളം, വെളിച്ചം, കാററു്, ആകാശം എന്നിവയെ അഞ്ചു ഭൂതങ്ങളെന്നു പണ്ടത്തെ ശാസ്ത്രജ്ഞന്മാർ വിളിച്ചിരുന്നു.

5. നവഗ്രഹങ്ങൾ — 1 സൂൎയ്യൻ (ഞായർ) 2. ചന്ദ്രൻ (തിങ്കൾ), 3. കുജൻ (ചൊവ്വ), 4. ബുധൻ, 5. വ്യാഴം, 6. ശുക്രൻ (വെള്ളി), 7. ശനി, 8. രാഹു. 9. കേതു എന്നിവ.

6. അഷ്ടദിക്പാലന്മാർ—ഇന്ദ്രൻ, യമൻ, വരുണൻ, കുബേരൻ എന്നിവർ ക്രമത്തിൽ കിഴക്കു്, തെക്കു്, പടിഞ്ഞാറു്, വടക്കു് എന്നീ നാലു ദിക്കുകളുടേയും, അഗ്നി, നിരൃതി, വായു, ഈശാനൻ എന്നീ നാലുപേർ നാലു കോണുകളുടേയും നാഥന്മാരാകുന്നു.

7. വനദേവതകൾ—കാടു കാക്കുന്ന ഒരുജാതി ദേവന്മാർ. അവർ മരങ്ങളിലോ, പുഴയിലോ മറേറാ ആണു് വസിക്കുക.

8. കൃതയുഗം—കുട്ടികൾ കടലാസ്സുതോണി മുതലായ കളിസ്സാമാനങ്ങൾ ഉണ്ടാക്കി നശിപ്പിക്കുന്നതുപോലെ ഈശ്വരൻ, നേരമ്പോക്കിനായി, ലോകത്തെ സൃഷ്ടിക്കുകയും നശിപ്പിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. ഒരു സൃഷ്ടി കഴിഞ്ഞാൽ പിന്നത്തെ പ്രളയംവരെ (ലോകനാശംവരെ) ഉള്ള കാലത്തെ നാലായി പകുത്തു കൃതയുഗം, ത്രേതായുഗം, ദ്വാപരയുഗം, കലിയുഗം എന്നു നാലു പേർ കൊടുത്തിരിക്കുന്നു.

9. പരലോകം—മനുഷ്യർ മരിച്ചാൽ അവരുടെ ജീവൻ മറെറാരു ദിക്കിലേക്കു പോകുമത്രെ. ആ പ്രദേശത്തെയാണു് പരലോകമെന്നു പറയുന്നതു്. അതു സ്വർഗ്ഗം, നരകം എന്നു രണ്ടായിട്ടുണ്ടു്. പുണ്യങ്ങൾ ചെയ്ത ജീവൻ സ്വർഗ്ഗത്തിൽ പോയി സുഖിക്കുകയും, പാപം ചെയ്തതു നരകത്തിൽ ചെന്നു കഷ്ടിക്കുകയും ചെയ്യും.

10 പഞ്ചയജ്ഞം—ഒരു ഗൃഹസ്ഥൻ ദിവസംപ്രതി വിട്ടുകൂടാതെ നടത്തേണ്ടതായി അഞ്ചു കർമ്മങ്ങളുണ്ടു്. അവക്കു പഞ്ചയജ്ഞമെന്നു പേർ. അവയിൽ ഒന്നാണു് അതിഥികളെ പൂജിക്കുന്നതു്.

## 11. മൂന്നുതരത്തിലുള്ള ദുഃഖങ്ങൾ

1. ആദ്ധ്യാത്മികം.
2. ആധിഭൌതികം.
3. ആധിദൈവികം.

ആദ്ധ്യാത്മികംതന്നെ ശാരീരം, മാനസം എന്നു രണ്ടുവിധം. മൃഗങ്ങൾ, മനുഷ്യർ, പക്ഷികൾ, പാമ്പുകൾ, പിശാചുക്കൾ ഇവർമൂലം ഉണ്ടാകുന്നതിന്നു് ആധിഭൌതികം എന്നു പേർ. കാററു, മഴ, മിന്നൽ, ചൂടു്, തണുപ്പു് മുതലായതുകൊണ്ടുണ്ടാകുന്നതാണു് ആധിദൈവികം എന്നു പറയപ്പെടുന്നതു്. വിസ്തൃതമായ വിവരണം ആവശ്യപ്പെടുന്ന അദ്ധ്യാപകന്മാർ വിഷ്ണുപുരാണത്തിൽ താപത്രയവർണ്ണനം നോക്കട്ടെ.

## 12. ആമ്പൽപ്പൂക്കൾ നിറഞ്ഞ സരസ്സ്

രാത്രിനേരത്തെ ആകാശത്തെയാണല്ലൊ വർണ്ണിക്കുന്നതു്. ആമ്പൽ രാത്രി വിടരുന്ന ഒരു പൂവാണതാനും. ചന്ദ്രൻ നക്ഷത്രങ്ങളുടെ പതിയാണെന്നു പറയാറുള്ളതുപോലെ ആമ്പലിന്റെ ബന്ധുവാണെന്നും കവികൾ പറയാറുണ്ടു്. വ്യാസന്റെ വർണ്ണനയുടെ ഭംഗിയും ഔചിത്യവും നോക്കുക.

**13.** അശ്വമേധയാഗം— അശ്വത്തെ കൊന്നു ഹോമിക്കുന്നതായ ഒരു യാഗം. ഈ യാഗം സാധാരണയായി ദിഗ്വിജയം ചെയ്തു നാടു മുഴുവനും കീഴടക്കിയ സാർവ്വഭൌമന്മാർ മാത്രമേ ചെയ്യാറുള്ളു. അശ്വമേധം നടത്തുവാൻ ആഗ്രഹിക്കുന്ന രാജാവു് ആദ്യമായി ഒരു കുതിരയെ നാടുതോറും സ്വൈരമായി സഞ്ചരിപ്പാൻ വിട്ടയയ്ക്കും. ദിഗ്ജയത്തിനായി പുറപ്പെട്ട സൈന്യത്തിന്റെ പുരോഗാമിയായ അശ്വമേധാശ്വമാണെന്നു് അടയാളത്താൽ അറിയാവുന്ന കുതിരയെ പിടിച്ചുകെട്ടിയിടുന്ന രാജാക്കന്മാരോടെല്ലാം പൊരുതി ജയം നേടിയശേഷമേ യാഗം നടത്തുക പതിവുള്ളു.

**14. നൃഗമഹാരാജാവു്** — നൃഗനൃപൻ അനേകായിരം പശുക്കളെ ദിനംപ്രതി ദാനം ചെയ്തിരുന്നു. ഒരിക്കൽ ആരുമറിയാതെ ദാനം ചെയ്ത പശുക്കളിലൊന്നു് അദ്ദേഹത്തിന്റെ സ്വന്തം പശുക്കളുടെ കൂട്ടത്തിൽ ചെന്നുചേൎന്നുപോയി. രാജാവു് അതിനെത്തന്നെ രണ്ടാമതും ദാനംചെയ്തു. അതുകൊണ്ടുള്ള പാപംനിമിത്തം അദ്ദേഹത്തിന്നു നരകദുഃഖം അനുഭവിക്കേണ്ടിവന്നു. (കൃഷ്ണപ്പാട്ടിൽ നൃഗമോക്ഷം നോക്കുക.)

**15. ശിബിചക്രവൎത്തി** — ശിബി വളരെ ധൎമ്മിഷ്ഠനാണെന്നു കേളികേട്ട ഒരു രാജാവായിരുന്നു. ഒരിക്കൽ ഇന്ദ്രനും അഗ്നിയുംകൂടി അദ്ദേഹത്തിന്റെ ധൎമ്മബുദ്ധി പരീക്ഷിച്ചുനോക്കണമെന്നുറച്ചു. ഇന്ദ്രൻ ഒരു പരുന്തിന്റെയും, അഗ്നി പ്രാവിന്റെയും രൂപം കൈക്കൊണ്ടു. പരുന്തു പ്രാവിനെ പിടിച്ചുതിന്മാൻ നോക്കുകയും, പ്രാവു പരുന്തിൽനിന്നു തന്നെ രക്ഷിക്കണമെന്നു ശിബിയോടു പ്രാൎത്ഥിക്കുകയും ചെയ്തു. ശിബി ശരണാഗതന്നു് അഭയപ്രദാനം ചെയ്തു. തന്റെ ഇര വിട്ടുതരേണ്ടതാണെന്നു പരുന്തു വാദിച്ചു. രാജാവു പകരം വേറെ വല്ലതും തരാമെന്നു പറഞ്ഞു. പരുന്തു രാജാവിന്റെ മാംസം ആവശ്യപ്പെട്ടു. ശിബി സസന്തോഷം സ്വമാംസം മുറിച്ചു പരുന്തിനു കൊടുത്തു പ്രാവിനെ രക്ഷിക്കുകയും ചെയ്തു.

**16. ചരങ്ങളും അചരങ്ങളുമായ ജീവികൾ**

പുരാതനന്മാരായ ഭാരതീയർ സൃഷ്ടിവൎഗ്ഗത്തെ ഇങ്ങിനെയാണു് ഇനം തിരിച്ചിരുന്നതു്. ഈശ്വരൻ സൃഷ്ടിച്ച പദാൎത്ഥങ്ങൾ ചേതനം (ജീവനുള്ളതു്) അചേതനം (ജീവനില്ലാത്തതു) എന്നു രണ്ടുതരം. കല്ലു, മണ്ണു മുതലായവ അചേതനം. ചേതനങ്ങൾ, ചരങ്ങൾ (സഞ്ചരിക്കുന്നവ) അചരങ്ങൾ (ഒരേ സ്ഥലത്തു സ്ഥിരമായി സ്ഥിതിചെയ്യുന്നവ) എന്നു രണ്ടു ജാതി. മനുഷ്യൻ, മൃഗം, പക്ഷി ഇതുകൾ ചരങ്ങളും വൃക്ഷം, വള്ളി എന്നിവ അചരങ്ങളുമായ ജീവികളാണെന്നു സ്പഷ്ടം.

## ബി. വാക്യരചനാഭ്യാസം.

I. താഴെ പറയുന്ന വിഷയങ്ങളെപ്പററി ഈ പുസ്തകത്തിൽനിന്നു പഠിച്ചെഴുതുക:—

I. സത്യം, 2. ത്യാഗം, 3 അഹിംസ, 4. അതിഥിസത്കാരം.

II. വ്യാധൻേറയും വിപ്രൻേറയും വൃത്തികൾക്കുള്ള വ്യത്യാസമെന്തു്? അവയെ ഏതു പ്രാണികളുടെ വൃത്തിയോടു് ഉപമിക്കാം?

III. ഉഞ്ഛവൃത്തി ആയുസ്സിനെ എന്തിനായി വിനിയോഗിച്ചു? ആ വിനിയോഗം ശരിയാണോ?

IV. പുരാതനന്മാരായ ഭാരതീയരുടെ ജീവിതരീതിയെപ്പററി ഈ പുസ്തകത്തിൽനിന്നു് എന്തെല്ലാം പഠിക്കാം?

—o—

വിദ്യാവിനോദിനി അച്ചുക്കൂടം, തൃശ്ശിവപേരൂർ.

# ഉപപാഠപുസ്തകങ്ങൾ

| | |
|---|---|
| അമരസിംഹൻ | 1_2_0 |
| ഈശ്വരചന്ദ്രവിദ്യാസാഗർ | 1_8_0 |
| കാദംബരി | 1_8_0 |
| ചാണക്യൻ | 1_0_6 |
| ചിത്രശാല | 1_14_0 |
| കഥാമഞ്ജരി | 1_2_0 |
| ഗജേന്ദ്രസിംഹൻ | 1_8_0 |
| ചന്ദ്രഗുപ്തൻ | 1_8_0 |
| ചന്ദ്രഹാസൻ | 1_2_0 |
| ചെറുകഥകൾ | 1_2_0 |
| ജോസഫ് | 0_12_0 |
| ദശാവതാരം | 1_14_0 |
| ധർമ്മപുത്രർ | 1_2_0 |
| അഹല്യാഭായി | 1_2_0 |
| അഹല്യ | 0_13_6 |
| ആര്യചരിതം | 0_12_0 |
| ആഷ്കഥകൾ | 0_12_0 |

| | | |
|---|---|---|
| ഇലഞ്ഞിമാല | | 0_12_0 |
| ഇന്ത്യയിലെ മഹാത്മാക്കൾ | | 1_2_0 |
| ചെങ്കുട്ടവപ്രഭാവം | | 0_9_0 |
| ജനോവ | | 1_2_0 |
| കംസൻ. | | 0_12_0 |
| ടിപ്പുസുൽത്താൻ | | 0_12_0 |
| ദക്ഷിണവിക്രമം | | 0_12_0 |
| ധർമ്മോപദേശകഥകൾ | I | 0_12_0 |
| ,, | II | 0_12_0 |
| ,, | III | 1_2_0 |

## വിദ്യാവിനോദിനി ബാലഗ്രന്ഥമാല

| | |
|---|---|
| ആദികവികൾ | 0_4_6 |
| ക്രിസ്തു സ്വർഗ്ഗവാതിൽ തുറക്കുന്നു | 0_6_0 |
| ക്രിസ്തുവും പരിശുദ്ധ മറിയവും | 0_8_0 |
| ജോസഫ് | 0_6_0 |
| കൽലവന്മാർ | 0_6_0 |
| കൃതഘ്നനായ പുത്രൻ | 0_9_0 |

---

വി. സുന്ദരയ്യർ & സൺസ്, തൃശ്ശിവപേരൂർ.